# നിത്യപഞ്ചാംഗ ഗണിതം




ഗ്രന്ഥകർത്താ,

പാണ്ടനാട്ടിൽ പി. ആർ. ഗോപാലവാര്യർ.

# നിത്യപഞ്ചാംഗഗണിതം

ലളിതമായ വിവരണവും ഉദാഹരണഗണിതക്രിയകളും അടങ്ങിയത്




ഗ്രന്ഥകർത്താ,

ജ്യോതിഷപണ്ഡിതർ, ഗണിതവിദ്വന്മണി

ബ്രഹ്മശ്രീ പുരുഷോത്തമൻനമ്പൂതിരി അവർകളുടെ ശിഷ്യൻ

ശ്രീലാളൻ, ജ്യോതിർഗ്ഗണിതപണ്ഡിതർ,

പാണ്ടനാട്ടിൽ, വി. ആർ. ഗോപാലവാര്യർ (ശാസ്ത്രി) അവർകൾ.





ചന്ദ്രഗണിതസൂത്രങ്ങൾ പരിശോധകനും

*By*

പി. യു. കൃഷ്ണവാര്യർ (എം. എസ്സ്സി) കോട്ടയം.





പ്രസാധകന്മാർ:

ശ്രീരാമവിലാസം പ്രസ്സ് & ബുക്ക്ഡിപ്പോ, കൊല്ലം

Price Rs. 2. | വില രൂപാ 2.

1129.



പി. എസ്. പുരുഷോത്തമൻനമ്പൂതിരിയും
പി. ആർ. ഗോപാലവാര്യരും

# പ്രസ്താവന

ഗണിതപദ്ധതികൾക്കു കാലാത്യയത്താൽ വന്നുകൂടുന്ന വ്യത്യാസങ്ങളെ സൂക്ഷ്മമായി അറിഞ്ഞു കാലാനുകൂലമായി പരിഷ്കരിക്കേണ്ടതാണെന്നു പൂർവാചാര്യന്മാർ പ്രത്യേകം ഊന്നിപ്പറഞ്ഞിട്ടുണ്ടു്. ഇതിലേക്കു പല പണ്ഡിതന്മാരും കുറേ മുമ്പുമുതൽതന്നെ പരിശ്രമിച്ചിട്ടുമുണ്ടു്. അനുഭവഗോചരമായി അതതുകാലങ്ങൾക്കനുകൂലമായി ആചാര്യന്മാർ ഉണ്ടാക്കിയിട്ടുള്ള ഗണിതപദ്ധതികളാണു് പരഹിതഗണിതവും ദൃഗ്ഗണിതവും. കാലാതിപാതത്താൽ പരഹിതദൃഗ്ഗണിതപദ്ധതികൾക്കും വൈകല്യം സംഭവിച്ചതുനിമിത്തം കേതകർ മുതലായ മഹാന്മാർ കുറേ മുമ്പുമുതൽതന്നെ കേതകീജ്യോതിർഗ്ഗണിതമുണ്ടാക്കി, തദനുസൃതസൂക്ഷ്മപഞ്ചാംഗങ്ങളും ഗണിച്ചുവരുന്നുണ്ടു്. ബ്രഹ്മശ്രീ പുരുഷോത്തമൻനമ്പൂതിരി അവർകൾ ഗണിതനിർണ്ണയം എന്ന പേരിൽ ഒരു ഗണിതഗ്രന്ഥവും കുറേ മുമ്പുമുതൽതന്നെ സൂക്ഷ്മപഞ്ചാംഗങ്ങളും പ്രസിദ്ധീകരിച്ചുവരുന്നു. ഞങ്ങളും കുറേക്കാലംമുമ്പുമുതൽ സൂക്ഷ്മഗണിതമനുസരിച്ചുള്ള പഞ്ചാംഗങ്ങൾതന്നെ പ്രസിദ്ധീകരിച്ചുവരുന്നുണ്ടു്. ഇന്നു് ഇവിടെ ചിലേടങ്ങളിൽമാത്രമേ പഴയപഞ്ചാംഗങ്ങൾ നിലവിലുള്ളു. ഗണിതനിർണ്ണയത്തിലെ ക്രിയകൾക്കും വിശേഷിച്ചു ചന്ദ്രഗണിതത്തിനും സൂക്ഷ്മതയില്ലെന്നും മററും ചിലരെല്ലാം ശഠിക്കുന്നുണ്ടു്. ഇതിലേക്കു പാണ്ടിനാട്ടിൽ, പി. ആർ. ഗോപാലവാര്യർ അവർകൾ കുറേക്കാലമായി നദീകൂലങ്ങളിലും മററുയന്ത്ര സ്ഥാനങ്ങളിലും നടന്നു് ഗ്രഹയോഗം ഗ്രഹണം മുതലായവ പരീക്ഷിച്ചു വ്യക്തമായറിഞ്ഞു് പൌരസ്ത്യസമ്പ്രദായത്തെ മിക്കവാറും മുറുകെപ്പിടിച്ചും, പാശ്ചാത്യഗണിതപദ്ധതികളോടു് ഏററവും അടുപ്പമുള്ളതുമായ മാർഗ്ഗത്തിൽക്കൂടി "നിത്യപഞ്ചാംഗഗണിതം" എന്ന ഗണിതഗ്രന്ഥം നിർമ്മിച്ചിരിക്കുന്നു. ഇതിലെ എല്ലാ ക്രിയാമാർഗ്ഗങ്ങളും വളരെ ഉചിതമായിട്ടുണ്ടെന്നു് പല വിദ്വാന്മാരും അഭിപ്രായപ്പെടുന്നു. ചന്ദ്രനു് 23 സംസ്കാരങ്ങൾ നിശ്ചയിച്ചിട്ടുണ്ടെന്നാണു് പണ്ഡിതാഭിപ്രായം. ധനർണ്ണപജ്യാക്കളും വാക്യങ്ങളും ജ്യോതിശ്ശാസ്ത്രജ്ഞന്മാർക്കും, ജ്യോതിർവ്വിദ്യാർത്ഥികൾക്കും വിശേഷിച്ചു പഞ്ചാംഗഗണിതക്കാർക്കും ഉപകാരമായിരിക്കുമെന്നുള്ളതിനു സംശയമില്ല. നൂതനഗണിതം പഠിക്കണമെന്നുകരുതി വളരെ വിഷമിക്കുന്നവർക്കും നൂതനഗണിതപ്രകാരം പഞ്ചാംഗങ്ങൾ ഗണിക്കണമെന്നു വിചാരിക്കുന്നവർക്കും ഈ സംരംഭം വലിയ ഒരു അനുഗ്രഹമായിരിക്കുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു. മന്ദസ്ഫുടഗണിതം, ശീഘ്രസ്ഫുടഗണിതം, ലാടവൈധൃതഗണിതം, ചന്ദ്രഗ്രഹണഗണിതം, സൂര്യഗ്രഹണ

ഗണിതം ഉദാഹരണങ്ങൾ ഇവയെല്ലാം വളരെ ഉചിതമായിട്ടുണ്ടു്. ഇതുകൊണ്ടു പഞ്ചാംഗക്കുഴപ്പങ്ങൾ തീരുമെന്നും മേലിൽ എല്ലാപേരും സൂക്ഷ്മഗണിതമനുസരിച്ചുള്ള പഞ്ചാംഗങ്ങൾ പ്രസിദ്ധീകരിക്കുമെന്നും ഞങ്ങൾ പ്രതീക്ഷിച്ചുകൊള്ളുന്നു. അല്ലാത്തവരോടു് അതിന്നായി അപേക്ഷിക്കുകയും ചെയ്തുകൊള്ളുന്നു. ഊണും ഉറക്കവുംപോലും ഉപേക്ഷിച്ചു് ഇങ്ങനെയൊരു മഹൽകൃത്യത്തിൽ കൃതാർത്ഥനായ ശ്രീമാൻ വാര്യർ അവർകളെ ഞങ്ങൾ ആത്മാർത്ഥമായി അഭിനന്ദിച്ചുകൊള്ളുന്നു. വേദാംഗമായ ഗണിതശാസ്ത്രത്തിന്റെ മാർഗ്ഗദർശിയായ ഈ ഗ്രന്ഥത്തെ സഹൃദയസമക്ഷം പ്രകാശിപ്പിച്ചുകൊള്ളുന്നു.

എന്നു്, പ്രകാശകന്മാർ.

ശ്രീരാമവിലാസം പ്രസ്സ്, കൊല്ലം.
129-മീനം 9.



# വിഷയാനുക്രമണിക.

## അദ്ധ്യായം 6.

# ആമുഖം

പാശ്ചാത്യരീതിയിലും പൗരസ്ത്യപക്ഷമനുസരിച്ചും പല പണ്ഡിതന്മാരും ഗണിതഗ്രന്ഥങ്ങൾ പ്രസിദ്ധീകരിച്ചു് പ്രചുരപ്രചാരത്തിലിരിക്കുന്ന ആധുനികകാലത്തു് ഏവംവിധമായ ഒരു പദ്ധതിയുടെ ആവിർഭാവത്തിനു് അവശ്യമായിത്തീർന്ന സാഹചര്യങ്ങളെക്കുറിച്ചുമാത്രമെ ഇപ്പോൾ ഇവിടെ നിരൂപണംചെയ്യേണ്ട ആവശ്യമുള്ളു. പൗരസ്ത്യപക്ഷപ്രകാരമുള്ള സിദ്ധാന്തഗ്രന്ഥങ്ങൾക്കു് ഗണിതശാസ്ത്രത്തിൽ സിദ്ധമായ ഒരു സ്ഥാനമുണ്ടു്. എങ്കിലും അതനുസരിച്ചുള്ള ഗണിതക്രിയകൾക്കു് പലപ്പോഴും കലാന്തരമെന്നല്ല ഭാഗാദിശുദ്ധിപോലും സിദ്ധിക്കുന്നില്ല. കേതകീജ്യോതിർഗ്ഗണിതം കരണകൽപലത രാജജ്യോതിർഗ്ഗണിതം മുതലായ ഗണിതഗ്രന്ഥങ്ങൾ കേരളീയ ജ്യോതിഷികൾക്കും പഞ്ചാംഗകർത്താക്കൾക്കും ജ്യോതിഷവിദ്യാർത്ഥികൾക്കും സുപരിചിതവും സുഗ്രഹവുമല്ലെന്നുള്ള പരമാർത്ഥം പ്രത്യേകം പ്രസ്താവയോഗ്യമാകുന്നു. എന്നുമാത്രമല്ല, കോഷ്ഠവേഷ്ടിതങ്ങളായ അത്തരത്തിലുള്ള ഗണിതപുസ്തകങ്ങൾ നോക്കി ക്രിയചെയ്യാവുന്നവരെ കണികാണുവാൻപോലും കാണുമോ എന്നു് സംശയിക്കേണ്ടിയിരിക്കുന്നു. പൗരസ്ത്യസമ്പ്രദായത്തിലുള്ള ഗ്രന്ഥങ്ങളിൽ പലതിനും അതർഹിക്കേണ്ട സൂക്ഷ്മതയില്ലെന്നു മാത്രമല്ല; അതനുസരിച്ചു് നിത്യപഞ്ചാംഗങ്ങൾ ഗണിക്കുന്നതിനു് വളരെനാളുകൾ വേണ്ടിവരികയും ചെയ്യും. അഥവാ അങ്ങിനെയുള്ള സാഹസത്തിനു് ആരെങ്കിലും സന്നദ്ധരായാൽ അതിപ്രയത്നംചെയ്യാതെ കൃത്യസാധ്യതയിൽ സായുജ്യം സിദ്ധിക്കുകയും ഇല്ല. പക്ഷേ ഗണിക്കാവുന്നവർക്കുള്ള വൈരള്യവും ഗണിതത്തിലുണ്ടാകാവുന്ന വൈകല്യങ്ങളും ആലോചിക്കുമ്പോൾ പ്രാരബ്ധമെന്നല്ലാതെ പറയുവാനും തരംകാണുന്നില്ല. ഗണിതപരിഷ്കാരണത്തെക്കുറിച്ചുള്ള വാദപ്രതിവാദങ്ങൾ വർദ്ധമാനമായിത്തീർന്നിരിക്കുന്ന ഇന്നു് ഈദൃശമായ ഒരു പദ്ധതിയെ അവതരിപ്പിക്കുന്നതിനുതന്നെ ഞാൻ വളരെ സങ്കോചിക്കുന്നു. രാമരാവണയുദ്ധംപോലെയും അഥവാ ജർമ്മനിയും റഷ്യയുംതമ്മിലുണ്ടായ കലഹകോലാഹലംപോലെയും നമ്മുടെ വർത്തമാനപ്പത്രങ്ങളിൽ നടന്ന വാദപ്രതിവാദങ്ങൾ അറിയാത്തവർ അധികമാരും കാണുമെന്നു് തോന്നുന്നില്ല. സൂക്ഷ്മവും സുഗമവുമായ ഒരു പദ്ധതിയില്ലായ്കയാലാണു് സൂക്ഷ്മഗണിതം സ്വീകരിക്കുന്ന കാര്യത്തിൽ വൈമനസ്യമെന്നു് ഉച്ചൈരുൽഘോഷിക്കുന്നവരും ഇന്നെവിടെയും സാധാരണമായിത്തീർന്നിരിക്കുന്നു. അവരുടെ ഉപയോഗത്തെ ഉദ്ദേശിച്ചും ഗണിതവിദ്യാർത്ഥികൾക്കു് നൂതനഗണിതത്തിൽ വിപുലമായ വിദഗ്ദ്ധത ഇതുകൊണ്ടു് ഉണ്ടാകണമെന്നു് കരുതിയുമാണു് ഈ പുസ്തകത്തെ പുറപ്പെടുവിക്കുന്നതു്.

ഇന്നു് ചന്ദ്രനിൽ ചെയ്യുന്ന സംസ്കാരങ്ങളുടെ കൂടുതൽകുറവിനെക്കുറിച്ചാണു് കൂടുതൽ വാദപ്രതിവാദങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്നതു്. ചന്ദ്രനിൽ എത്ര സംസ്കാരം ചെയ്യണമെന്നും എത്രവരെ ചെയ്യുവാൻ ക്രിയകൾ കണ്ടുപിടിച്ചിട്ടുണ്ടെന്നും ഇവരിൽ ഒരുവരും പ്രസ്താവിച്ചുകാണുന്നില്ല. വാസ്തവത്തിൽ ഇവർ ചെയ്യുന്നതു് കടലിൽക്കൊണ്ടുചെന്നു് കായം കലക്കുന്നതുപോലെയാകുന്നു. അവരവർ സ്വീകരിച്ചിരിക്കുന്നിടത്തോളം സംസ്കാരങ്ങൾ ചെയ്യുവാൻ വിധിയെഴുതുന്നുവെങ്കിൽ അതു് സ്വാതന്ത്ര്യതയുടെ മൂർത്തിഭാവമെന്നേ പറയേണ്ടതുള്ളു. മുഴത്തിനു് മൂവായിരം സംസ്കാരങ്ങൾ ചെയ്യണമെന്നു് ചിലർ പറഞ്ഞുകാണുന്നതു് ചിന്തിക്കുമ്പോൾ ചിരിക്കാതെ കഴികയില്ല. സൂക്ഷ്മതയ്ക്കു് അന്ത്യമില്ലെന്നും സംസ്കാരങ്ങൾ അസംഖ്യങ്ങൾ ആണെന്നും നാം വിസ്മരിക്കാവുന്നതല്ല. അതുകൊണ്ടു് കാര്യമായ സംസ്കാരങ്ങളിൽ കുറെഎണ്ണത്തെ എടുത്തശേഷം മററുള്ളതിനെ ഉപേക്ഷിക്കുകയാണു് ഉത്തമമെന്നു് തോന്നുന്നു. ഇതുകൊണ്ടുതന്നെയാണു് ഗണിതനിർണ്ണയത്തിൽ ലഘുസംസ്കാരങ്ങൾ പലതും ഉപേക്ഷിച്ചിട്ടുള്ളതു്.

സൂക്ഷ്മഗണിതപദ്ധതികളിൽ പ്രഥമവും പ്രധാനവുമായ ഗണിതനിർണ്ണയം ആധുനികഗണിതരീതികൾക്കു് അല്പവും അപര്യാപ്തമല്ല. ജ്യോതിർഗ്ഗണിതത്തോടു് ഗണിതനിർണ്ണയത്തിനുള്ള ദൃശ്യമായ സാദൃശ്യം സമീചീനവും സജ്ജനസമ്മതവുമാകുന്നു. ജ്യോതിർഗ്ഗണിതവും ഗണിതനിർണ്ണയവും ആകെ 19 സംസ്കാരങ്ങൾ ചന്ദ്രനിൽ ചെയ്യുന്നതിനു് സ്വീകരിച്ചിട്ടുള്ളതായിക്കാണുന്നതു് വിശാലമായ പ്രശംസാംശങ്ങളാണെന്നു് പ്രത്യേകിച്ചും പറയേണ്ടിയിരിക്കുന്നു. സി. ജി. രാജന്റെ സിദ്ധാന്തശിരോമണിയിൽ കേതകരുടെ എട്ടുസംസ്കാരങ്ങൾ എടുത്തുചേർത്തിട്ടുള്ളതായിക്കാണുന്നു. അതും ആധുനികപദ്ധതികളോടു് അത്യധികം യോജിപ്പുള്ളതായിക്കാണുന്നതു് ആശംസാർഹമാണെന്നു് വിശേഷിച്ചും പറയാതിരിപ്പാൻ തരമില്ല. സൂക്ഷ്മപദ്ധതിയെന്നു് പുറംചട്ടയിൽ പേരുകൊത്തിയിട്ടുള്ള പല ഗണിതഗ്രന്ഥങ്ങളിലും പരിശോധിച്ചതിൽ ഗണ്യമായ പല പിശകുകളും പററിയിട്ടുള്ളതായിക്കാണുന്നു. ഈ ഗണിതപദ്ധതികളനുസരിച്ചു് പ്രത്യബ്ദം പഞ്ചാംഗം ഗണിച്ചു് പ്രസിദ്ധീകരിക്കുക പ്രായേണ പ്രയാസമുള്ള സംഗതിയാകുന്നു എന്നു് പ്രത്യേകം പറയേണ്ടതില്ലല്ലോ. ഈപ്പറഞ്ഞ പരമാർത്ഥങ്ങളെല്ലാം അസ്മാദൃശന്മാരായ അനുഭവസ്ഥർക്കൊക്കെ അറിയാവുന്നതുമാകുന്നു.

## II

ഇതിൽ ചേർത്തിട്ടുള്ള ചന്ദ്രഗണിതവിധിയെക്കുറിച്ചാണു് ഇനിയും ഇവിടെ നിരൂപണംചെയ്യേണ്ടതു്. യഥാർത്ഥത്തിൽ ഇതിലെ മുഖ്യമായ അംശവും അതുതന്നെയാകുന്നു. ഇതിൽ 23 സംസ്കാരങ്ങൾ ചന്ദ്രനു് ചെയ്യുവാനാണു് വിധിച്ചിട്ടുള്ളതു്. 23 സംസ്കാരങ്ങൾ ചെയ്യുന്നതിനു് ഓരോന്നിന്റെയും കേന്ദ്രഘടന അനുസരിച്ചു് 23 കേന്ദ്രങ്ങൾ ഉണ്ടാക്കി അതതു് സംസ്കാരങ്ങളുടെ പരമഫലത്തെ തത്തൽകേന്ദ്രങ്ങളുടെ ഭുജയ്ക്കുള്ള (3 രാശി) ഭുജാജ്യാവുകൊണ്ടു് ഗുണിച്ചു് ത്രിജ്യകൊണ്ടു് ഹരിച്ചുകിട്ടുന്ന സംസ്കാരഫലം ഓരോന്നിന്റെയും ഋണധനത്തിനു്

കവെന്നും സൂക്ഷ്മചന്ദ്രമധ്യമത്തിൽ സംസ്കരിച്ചാൽ (കൂട്ടുകയോ കുറയ്ക്കുകയോ ചെയ്താൽ) സൂക്ഷ്മമായ ചന്ദ്രസ്ഫുടം സിദ്ധിക്കുന്നതാണ്. ഇവിടെ സ്വീകരിക്കുന്ന ഭുജാജ്യാവിന്റെ സ്ഥാനങ്ങളനുസരിച്ച് ത്രിജ്യയും കണക്കാക്കിക്കൊള്ളണം. പക്ഷെ ഈ രീതിയിലുള്ള ചന്ദ്രസ്ഫുടഗണിതം പ്രതിദിനചന്ദ്രഗണിതത്തിന് പററിയ മാർഗ്ഗമാണെന്ന് തോന്നുന്നില്ല. അതുകൊണ്ടാണ് അശക്യവും ആയാസകരവുമായ മാർഗ്ഗത്തെ ഉപേക്ഷിച്ച് മനോധർമ്മപ്രവാഹത്തിൽകൂടി ആവഹിക്കപ്പെട്ട മററു മാർഗ്ഗങ്ങൾ ഇതിൽ സ്വീകരിച്ചിരിക്കുന്നത്. മനോധർമ്മപ്രവൃത്തിമൂലം ഗണിതക്രിയകളിൽ പലതിനും കാര്യമായ പരിവർത്തനം വന്നുവെന്നല്ലാതെ ക്രിയകളെല്ലാം പാടേ മാറിപ്പോയി എന്ന് മാന്യവായനക്കാർ ഭ്രമിക്കരുതു എന്ന് പ്രത്യേകം പ്രാർത്ഥിക്കുന്നു. ശാസ്ത്രയുക്തികളുടെമുമ്പിൽ നിലീനമായിക്കിടന്നിരുന്നതിനെ എടുത്തുകാണിക്കുകയാകുന്നു ചെയ്തിട്ടുള്ളതു്. 23 കേന്ദ്രങ്ങളെ 15 എണ്ണമാക്കി ഘടിപ്പിച്ച് 15 കേന്ദ്രങ്ങളും പതിനഞ്ചിനും ധനരൂപമായ വാക്യങ്ങളുമാണ് ഇതിൽ ചേർത്തിട്ടുള്ളതു്. ഈമാർഗ്ഗം ഇപ്പോഴും മുമ്പും നടപ്പുള്ളതുമാകുന്നു. അർവാചീനന്മാരായ ആചാര്യന്മാരുടെ അഭിപ്രായങ്ങളെ ആദരിച്ചും അനുസരിച്ചുമാണ് വാക്യങ്ങൾ ഉണ്ടാക്കിയിട്ടുള്ളതെന്നുള്ള വസ്തുതയും വാസ്തവത്തിൽ വിസ്മരിക്കാവുന്നതല്ല. ഇതിൽ ചേർത്തിരിക്കുന്ന കേന്ദ്രഗതികൾ ഉപയോഗിച്ച് അതാതു വാക്യസംഖ്യകളോളം കേന്ദ്രങ്ങൾ ഒരുപ്രാവശ്യംമാത്രം ഉണ്ടാക്കിവച്ചിരുന്നാൽ അതു് അതുപോലെതന്നെ എന്നും ഉപയോഗിക്കാവുന്നതാണ്. 15 കേന്ദ്രങ്ങളുടേയും ഘടന അനുസരിച്ച് ഓരോ കേന്ദ്രങ്ങളും അഭീഷ്ടദിവസത്തേയ്ക്കു് ആദ്യമായി ഉണ്ടാക്കിവയ്ക്കുക. അനന്തരം ഈ 15 കേന്ദ്രങ്ങളും മുമ്പുണ്ടാക്കിവച്ചിരിക്കുന്ന കേന്ദ്രങ്ങളിൽ ഏതിനോടാണ് കൂടുതൽ അടുത്തിരിക്കുന്നതെന്നു നോക്കുക. എത്രാമത്തെ കേന്ദ്രത്തോടാണോ കൂടുതൽ അടുത്തിരിക്കുന്നതു് അത്രാമത്തതാണ് അന്നത്തെ വാക്യസംഖ്യയും. ഇപ്രകാരം 15 നുമുള്ള വാക്യസംഖ്യകൾ കണ്ടുപിടിച്ച് ആ സംഖ്യയ്ക്കുള്ള വാക്യങ്ങൾ (15-ം) അന്നത്തെ സ്ഥിരരാശി (9°–10′) കുറച്ച ചന്ദ്രമധ്യമത്തിൽകൂട്ടി ധ്രുവസംസ്കാരവും ചെയ്താൽ സൂക്ഷ്മചന്ദ്രസ്ഫുടം സിദ്ധിക്കുന്നതാണ്. ഇങ്ങനെ വരുത്തുന്ന ചന്ദ്രസ്ഫുടവും 23 സംസ്കാരം പ്രത്യേകം ചെയ്തുകിട്ടുന്ന ചന്ദ്രസ്ഫുടത്തിനും വികലാസ്ഥാനവും ദശാംശവും വരെ വ്യത്യാസം ഉണ്ടായിരിക്കുകയില്ലെന്നുള്ളതു് വ്യാവർത്തിച്ചാൽ വ്യക്തമായി അറിയാവുന്നതാണ്. ധ്രുവസംസ്കാരഹാരകം ഒരുപ്രാവശ്യമുണ്ടാക്കിയാൽ വാക്യം അവസാനിക്കുന്നതുവരെ അതുപയോഗിക്കാവുന്നതാണ്. അടുത്ത ദിവസത്തേയ്ക്കു് ചന്ദ്രനെ ഗണിക്കുന്നതിന് സ്ഥിരരാശി കുറച്ച് മുമ്പു വരുത്തിയ ചന്ദ്രമധ്യമത്തിൽ ഒരുദിവസത്തേയ്ക്കുള്ള ചന്ദ്രമധ്യമഗതിയുംകൂട്ടി അതിൽ മുമ്പുകൂട്ടിയ വാക്യങ്ങളുടെ അടുത്തുള്ള വാക്യങ്ങളുംകൂട്ടി അതിൽ മുമ്പു സംസ്കരിക്കപ്പെട്ട മാർഗ്ഗത്തിൽകൂടി ധ്രുവസംസ്കാരവും ചെയ്താൽ അന്നത്തെ ചന്ദ്രസ്ഫുടവും ലഭിക്കുന്നതാണ്. ഇങ്ങനെ ഓരോദിവസത്തേയ്ക്കും ഗണിക്കുന്നതിന് ഓരോ ദിവസത്തെ ചന്ദ്രമധ്യമഗതി മുമ്പിലത്തെ ചന്ദ്രമധ്യമത്തിൽ (സ്ഥിരരാശി കുറച്ച) കൂട്ടുകയും, അതിൽ ആദ്യവാക്യസംഖ്യകളിൽ ഓരോ സംഖ്യവീതം കൂട്ടി അതിനുള്ള വാക്യങ്ങളും ചേർക്കുന്നപക്ഷം പ്രതിദിനമുള്ള ചന്ദ്രസ്ഫുടം പെട്ടെന്നുതന്നെ ഗണിക്കാവുന്നതാണ്. ധ്രുവസംസ്കാരം ഓരോ ദിവസത്തേക്കും പ്രത്യേകം ചെയ്യേണ്ടതുമാണ്. ഒരുദിവസത്തെ സ്ഫുടമുണ്ടാക്കുന്നതിനുമാത്രമെ അല്പം ശ്രമമുള്ളു. പിന്നീട് അടുത്തുള്ള ഓരോ ദിവസത്തേക്കും ചന്ദ്രസ്ഫുടങ്ങൾ അനായസേന ഗണിക്കാവുന്നതും ആകുന്നു. വാക്യസംഖ്യകളോളം കേന്ദ്രങ്ങൾ ഇതിൽ ചേർക്കുകയെന്നതു് വിഷമമാകയാലാണ് ആ സാഹസത്തിന് ഉത്സാഹിക്കാതിരുന്നിട്ടുള്ളതു്.

ചന്ദ്രന്റെ ധനരൂപജ്യാക്കൾ ചേർത്തിരിക്കുന്നതിനുള്ള ഉദ്ദേശത്തെക്കുറിച്ചാണ് ഇതിനുപരി ഉപന്യസിക്കുന്നതു്. നിത്യവുമുള്ള ചന്ദ്രസ്ഫുടം ആവശ്യമില്ലാതെയും ജാതകാദിഗണിതത്തിന് കേവലം ഒന്നോ രണ്ടോ മറേറാ സ്ഫുടങ്ങൾ വേണ്ടിവരുമ്പോൾ ധനരൂപജ്യാക്കളുപയോഗിച്ച് ചന്ദ്രനെ ഗണിക്കുന്നതാണ് ഉത്തമവും ഉചിതവുമായിട്ടുള്ളതു്. അല്ലെങ്കിൽ അവിടെയും വാക്യസംഖ്യകളോളം കേന്ദ്രങ്ങൾ ഉണ്ടാക്കേണ്ടതായിവരുമെന്നുള്ളതു് സാധാരണക്കാരെ സംബന്ധിച്ചിടത്തോളം സാഹസമായിട്ടാണ് തോന്നുന്നതു്. ധനരൂപജ്യാക്കൾ ഉപയോഗിച്ച് ചന്ദ്രസ്ഫുടം ഗണിക്കുന്നതിനും അതാതു കേന്ദ്രങ്ങളുടെ ഘടനയനുസരിച്ച് അഭീഷ്ടസ്ഫുടത്തിന് ആവശ്യമായ 15 കേന്ദ്രങ്ങളും ആദ്യമെ ഉണ്ടാക്കിവയ്ക്കുക. അനന്തരം ആ കേന്ദ്രങ്ങൾക്ക് ധനരൂപജ്യാഫലങ്ങൾ എടുത്ത് സ്ഥിരരാശി കുറച്ച ചന്ദ്രമധ്യമത്തിൽ കൂട്ടിയാൽ സൂക്ഷ്മചന്ദ്രസ്ഫുടം ലഭിക്കുന്നതാണ്. ഇവിടെ കേന്ദ്രങ്ങൾ ഉണ്ടാക്കുമ്പോൾ ഭുജാകോടിഭേദംനോക്കേണ്ട ആവശ്യമില്ല. ഈ മൂന്നുപ്രകാരത്തിലുള്ള ചന്ദ്രസ്ഫുടവും ഒന്നുപോലെ വരുന്നതുമാണ്. പഞ്ചാംഗഗണിതത്തെ പ്രധാന ലക്ഷ്യമാക്കിയാണ് ഇതിന്റെ പുറപ്പാടെന്ന് ആദ്യമേതന്നെ പറഞ്ഞുവല്ലോ? എന്നുതന്നെയല്ല; ജ്യാകോഷ്ഠകങ്ങൾ ചേർക്കുന്നതു് അത്യധികം ശ്രമാവഹമാകയാൽ വാക്യങ്ങൾമാത്രം മതിയെന്നും വിശേഷാൽ ധനരൂപജ്യാക്കൾ ഇതിൽ ചേർക്കേണ്ട ആവശ്യമില്ലെന്നുള്ള മനോഭാവവും ആദ്യം ഉണ്ടായിരുന്നു. എന്നാൽ അതിനുശേഷം പലരുടേയും ശുപാർശകളെ സ്വീകരിച്ചും പരിശോധകൻറയും മററും ആശംസ്യവും അഭിനന്ദനാർഹവുമായ അഭിപ്രായങ്ങളെ അനുസരിച്ചുമാണ് അനവസരമെന്നു തോന്നാവുന്ന അവസാനത്തെ ഒരദ്ധ്യായത്തിൽ ധനരൂപജ്യാക്കളും ഉദാഹരണങ്ങളും ഉൾപ്പെടുത്തിയിട്ടുള്ളതു്.

# III

മന്ദസ്ഫുടഗണിതത്തിന്റെ മാതൃകയെക്കുറിച്ചു മനസ്സിലാക്കുവാനാണ് ഇതിനുപരിചെയ്യുന്ന യത്നം. അതിനു മററുപലരും പല മാർഗ്ഗങ്ങൾ സ്വീകരിച്ചുകാണുന്നതു് അത്ര പന്തിയായിട്ടില്ലെന്നുള്ളതിലേക്ക് ഗണിതനിർണ്ണയംതന്നെ മതിയായ സാക്ഷ്യംവഹിക്കുമെന്നു വിശ്വസിക്കുന്നു. ഇതിലെ ക്രിയാക്രമമനുസരിച്ച് മന്ദസ്ഫുടങ്ങൾ ഗണിക്കുന്നതിന് മധ്യമവും മന്ദഫലവും ഒന്നും ആവശ്യമില്ല. രവി, ബുധ, ശുക്ര, കുജന്മാരുടെ അഭീഷ്ടകാലാവധി (1800 മുതൽ) വരെയുള്ള കേന്ദ്രദിവസങ്ങളുണ്ടാക്കി അതിൽനിന്ന് ഭഗണങ്ങൾ (കുറയ്ക്കാവുന്നവ)

കാച്ച് ശേഷിച്ച കേന്ദ്രദിവസത്തിനനുസരിച്ചുള്ള സ്വസ്വസ്ഫുടം മന്ദകേന്ദ്രവും, മന്ദകർണ്ണശേഷത്തിന്റെ ഊനാധനങ്ങൾക്കു തക്കവണ്ണം മധ്യമമന്ദകർണ്ണത്തിൽ മന്ദകർണ്ണശേഷവും സംസ്കരിച്ച് സ്ഫുടം മന്ദകേന്ദ്രത്തിൽ അഭീഷ്ടകാലാവധികമായ അവരവരുടെ നീചങ്ങളുംകൂട്ടിയാൽ സൂക്ഷ്മമായ ക്രാന്തിവൃത്തീയമന്ദസ്ഫുടവും മന്ദകർണ്ണവും ലഭിക്കുന്നതാണ്. സൂര്യന്റെ വിഷുവദ്വൃത്തസ്ഫുടംതന്നെ ക്രാന്തിവൃത്തീയസ്ഫുടമാകുന്നു. എന്നാൽ ഇവതമ്മിൽ അന്തരമുണ്ടെന്ന് ആധുനികന്മാരായ ചില ഗണിതകൃത്തുകൾ അഭിപ്രായപ്പെടുന്നുണ്ട്. അതു സ്വീകാര്യമായിരുന്നാൽതന്നെയും വികലാസ്ഥാനത്തെബാധിക്കുവാൻ തരമില്ലെന്നാണു തോന്നുന്നത്. സൂര്യന്റെമന്ദസ്ഫുടംതന്നെ സൂക്ഷ്മസ്ഫുടമാകുന്നു എന്ന് പ്രസിദ്ധമാകുന്നു. ഇതനുസരിച്ചു മന്ദസ്ഫുടംഗണിക്കുമ്പോൾ കാലാന്തരസംസ്കാരംചെയ്യുന്നകാര്യം പ്രത്യേകം ഓർത്തിരിക്കേണ്ടതുമാകുന്നു.

ഗുരുശനികളുടെ മന്ദസ്ഫുടഗണിതത്തിന് അല്പംകൂടി വ്യത്യാസമുണ്ട്. മുമ്പ് രവിബുധാദികൾക്കു വരുത്തിയതുപോലെ ഇഷ്ടകാലംവരെയുള്ള ദിനാത്മകാകർഷണം സ്പഷ്ടമായിഉണ്ടാക്കി അവരവരുടെ ഭഗണശേഷകേന്ദ്രദിവസത്തിൽകൂട്ടി അതിനനുസരിച്ചുള്ള അവരവരുടെ സ്ഫുടം മന്ദകേന്ദ്രവും മന്ദകർണ്ണവുമെടുത്ത് സ്ഫുടംമന്ദകേന്ദ്രത്തിൽ അഭീഷ്ടകാലംവരെയുള്ളനീചങ്ങളും കൂട്ടിയാൽ ഇവരുടെ സൂക്ഷ്മമായമന്ദസ്ഫുടവും മന്ദകർണ്ണവും ലഭിക്കുന്നതുമാകുന്നു. ഇതിനെല്ലാംകലാന്തശുദ്ധി സിദ്ധിക്കുന്നതിന് കാലാന്തരസംസ്കാരം ചെയ്യുന്നതുകൂടാതെ, കലാസ്ഥാനത്തിനുശേഷം രണ്ടുദശാംശസ്ഥാനങ്ങൾകൂടി എടുത്തുകൊള്ളേണ്ടതുമാകുന്നു. ഇതിലെ മന്ദസ്ഫുടാനയനരീതി കേതകരുടെ പക്ഷപ്രകാരമുള്ളതാണ്. ഇത്രയുംകൊണ്ട് കേതകരുടെ മന്ദസ്ഫുടകോഷ്ഠകങ്ങളെ പാടേ പകർത്തിയെന്ന് വായനക്കാർ വിചാരിക്കേണ്ട. ഇതിന്റെപരമാർത്ഥം ഇവതമ്മിൽ താരതമ്യം ചെയ്തുനോക്കിയാൽ അറിയാവുന്നതുമാണ്. ക്രിയാലാഘവത്തിനുവേണ്ടി അതിൽ നിലീനമായിക്കിടന്നിരുന്ന ഒരു മാർഗ്ഗത്തിൽകൂടിപ്പോയിട്ടുണ്ടെന്നല്ലാതെ അവയെപ്പറ്റി മറ്റൊന്നും പറയേണ്ടതായിട്ടില്ല. അതിലുള്ള കോഷ്ഠകങ്ങളിലെ അനേകംസ്ഥാനങ്ങളിൽ അനേകം വരികൾ ഒരുമിച്ച് അന്തർദ്ധാനംചെയ്യുകയും പ്രകൃതംവിട്ട് ജംഗമവസ്തുക്കൾപോലെ സംക്രമിച്ചിട്ടുള്ളതായുംകാണുന്നു. അതിനാൽ ആവകന്യൂനതകളെ അതേപടിപകർത്താതെ പലപ്രാവശ്യങ്ങളിലായി പരിശോധിച്ചു പരിഷ്കരിച്ചാണ് ഇതിൽ ചേർത്തിട്ടുള്ളത്. സംക്ഷേപായത്നം ചെയ്തതിലും ഗ്രന്ഥകർത്താവിന് എന്തോ പാകപ്പിഴപറ്റിയിട്ടുള്ളതായി സംശയിക്കേണ്ടിയിരിക്കുന്നു. ഗണിതനിർണ്ണയത്തിൽ സംക്ഷേപായത്നാദി നിയന്ത്രണങ്ങൾ ഇല്ലാതിരുന്നിട്ടുപോലും ശുദ്ധിപത്രത്തിന് ശുദ്ധിപത്രംവരെ ചേർക്കേണ്ടതായി വന്നിട്ടുണ്ട്. വിരസമായ മററു പലമാർഗ്ഗങ്ങളും പലരും മന്ദസ്ഫുടഗണിതത്തിന് ഇന്ന് സ്വീകരിച്ചുവരുന്നു. അതെല്ലാം അക്ലിഷ്ടമാണെന്നു സമ്മതിക്കുവാനും അതിനെ അനുവർത്തിക്കുവാനും ഞാൻ അധൈര്യപ്പെടുന്നു.

# IV

കുജാദിപഞ്ചഗ്രഹങ്ങളുടെ ശീഘ്രഫലാനയനമാർഗ്ഗവും മിക്കവാറുംഗ്രന്ഥങ്ങളിൽ വളരെവളഞ്ഞരീതിയിലാണ് കാണപ്പെടുന്നത്. ശീഘ്രജ്യാവും ശീഘ്രകർണ്ണവും ഉപയോഗിച്ചുള്ള ശീഘ്രഫലാനയനസമ്പ്രദായം ഭാരിച്ചതും തികച്ചും ഇന്ന് തൃപ്തികരമല്ലാത്തതുമാകുന്നു. കേതകർ ശീഘ്രഫലാനയനരീതി സൂക്ഷ്മമായിത്തന്നെ കാണിച്ചിട്ടുണ്ട്. പക്ഷേ അതനുസരിച്ച് അതിനാവശ്യമായഉപകരണങ്ങൾ ഉണ്ടാക്കി ശീഘ്രഫലങ്ങൾഎടുത്ത് സ്ഫുടങ്ങൾ സൃഷ്ടിക്കുവാൻ സാധാരണഗണിതക്കാരെക്കൊണ്ട് സുസാദ്ധ്യമാണെന്നുതോന്നുന്നില്ല. ഗണിതനിർണ്ണയത്തിലെ സ്വർജ്യാവുപയോഗിച്ചുള്ള ശീഘ്രഫലാനയനക്രമം സുഗമവും, ഏററവുംസൂക്ഷ്മവുമാകുന്നു. പക്ഷേ ആ രീതിയുംപ്രയോഗക്ഷമത്തിൽവരുത്തുവാൻ പ്രയാസമായിപ്പരിണമിച്ചിരിക്കുന്നു. കർണ്ണാന്തരങ്ങളും കർണ്ണയോഗവും സ്വർജ്യാക്കളും ഉപയോഗിച്ചാണ് വാസ്തവത്തിൽ ഇതിലുംശീഘ്രഫലങ്ങൾ ഉണ്ടാക്കിയിട്ടുള്ളത്. രണ്ടുപ്രകാരത്തിലും ക്രിയചെയ്താൽ ഇതിന്റെ യാഥാർത്ഥ്യം മനസ്സിലാക്കാവുന്നതുമാണ്. ക്രിയചെയ്യുന്നവർക്ക് പ്രമാദംസംഭവിക്കുന്നില്ലെങ്കിൽ ഫലങ്ങൾ ഒരുപോലെതന്നെ വരികയുംചെയ്യും. നിത്യസ്ഫുടഗണിതത്തെ ക്രോഡീകരിച്ച് അതിനെയെല്ലാം കഴിയുന്നതുംലഘൂകരിച്ച് വളപ്പില്ലാത്തതും എളുപ്പമുള്ളതുമായ മാർഗ്ഗത്തിൽകൂടിയാണ് ഇതിലെക്രിയാക്രമങ്ങൾ രൂപീകരിച്ചിരിക്കുന്നത്.

ലാടവൈധൃതഗണിതം, മൗഢ്യഗണിതം, ചന്ദ്രഗ്രഹണഗണിതം, സൂര്യഗ്രഹണഗണിതം ഇവയെല്ലാം ഇതിൽ സൂക്ഷ്മവും സുഗ്രാഹ്യവുമായമാർഗ്ഗങ്ങൾ സൃഷ്ടിച്ചുചേർത്തിരിക്കുന്നു. പക്ഷാന്തരമുള്ളപക്ഷം പരിശോധിച്ചാൽ പരമാർത്ഥമറിയാവുന്നതുമാകുന്നു. ലാടവൈധൃതഗണിതം മൗഢ്യഗണിതം മുതലായക്രിയകൾ ഗണിതനിർണ്ണയപക്ഷത്തോട് ഗണ്യമായവിധത്തിൽ യോജിച്ചുകാണുന്നുമുണ്ട്. ഈ അഭിപ്രായങ്ങളോട് വിദ്വേഷമനോഭാവമില്ലാത്തവരായ വിദ്വാന്മാർ വിയോജിക്കുമെന്നുതോന്നുന്നില്ല. ഘാതാങ്കഗണിതംകൂടിമനസ്സിലാക്കിയിരുന്നാൽ ഗുണനഹരണവർഗ്ഗമൂലാദിക്രിയകൾ വേണ്ടിവരുന്നസന്ദർഭങ്ങളിൽ അതുപയോഗിച്ച് ഇതിലെക്രിയകളെല്ലാം പെട്ടെന്നുചെയ്യാവുന്നതുമാകുന്നു. അതിനുള്ള ലഘുവായമാർഗ്ഗവും ഇതിൽ ചേർത്തിട്ടുണ്ട്. ഇതിന്റെ അന്ത്യത്തിൽ ഘാതാങ്കവും ചേർത്തിട്ടുണ്ട്. ആധുനികവിദ്യാഭ്യാസംകൂടി അല്പമെങ്കിലുംലഭിച്ചിട്ടുള്ളവർക്ക് ഇതിലെക്രിയകളെല്ലാം നിശ്ചയമായും നിഷ്പ്രയാസം ചെയ്യാവുന്നതുമാകുന്നു.

# V

ശുക്രന്റെ മന്ദോച്ചത്തെക്കുറിച്ചുള്ള മതാന്തരങ്ങളെയാണ് ഇതിനുപരി ഉദ്ധരിക്കുന്നത്. പാശ്ചാത്യ പണ്ഡിതന്മാരിൽ പ്രഥമഗണനീയനായ ലവേറിയരും ഔത്തരാഹനായ കേതകരും ശുക്രന്റെ മന്ദോച്ചഗതിഗുണ

രൂപത്തിൽതന്നെയാകുന്നു കണക്കാക്കികാണുന്നതു്. ഗണിതനിൎണ്ണയം ആ അഭിപ്രായത്തെ ആദരിക്കുകയും അതിനെ അനുവൎത്തിക്കുകയും ചെയ്തിരിക്കുന്നു. മറുപിലക്ക് ന്യൂക്കോംബിന്റെ പക്ഷത്തോടു് അത്യധികം അടുപ്പമുള്ളതായിക്കാണുന്നു. ന്യൂക്കോംബിന്റെ നൂതനരീതിയെ അവലംബിച്ചാൽ ശുക്രന്റെ മന്ദോച്ചഗതി ധനരൂപത്തിലാണെന്നു ധരിക്കുവാനേ ന്യായം കാണുന്നുള്ളു. അതു് അവിഹിതവും ആധുനികസിദ്ധാന്തങ്ങൾക്കു വിരുദ്ധവുമാകുന്നു. മററുഗ്രഹങ്ങളുടെ മന്ദോച്ചഗതി ധനരൂപമാണെന്നു നിൎണ്ണയിച്ചിരിക്കുന്നതുപോലെ ശുക്രന്റെ മന്ദോച്ചഗതിയെക്കുറിച്ചു മനസ്സിലാക്കുക വലിയ വിഷമവുമാകുന്നു. അതെന്തുകൊണ്ടാണെന്നുള്ളതിനെക്കുറിച്ചുകൂടി ഇവിടെ അല്പം വിശദമാക്കാം. മററുഗ്രഹങ്ങളുടെ മന്ദോച്ചഗതി, ശുക്രന്റെ മന്ദോച്ചത്തിന്നു് വൎഷംതോറുമുണ്ടാകുന്ന വ്യത്യാസത്തെക്കാൾ വളരെ വൎദ്ധമാനമാകുന്നു. ശുക്രന്റേതു് ഏററവും ലഘുതരവുമാകുന്നു. അതുനിമിത്തം വ്യത്യാസമുണ്ടാകുന്നതു് ധനരൂപത്തിലോ ഋണരൂപത്തിലോ എന്നു പെട്ടെന്നുനിൎണ്ണയിക്കുവാൻ നിവൃത്തിയില്ലാതെയാണിരിക്കുന്നതു്. ലവേറിയരും കേതകരും ദൂരദൎശിനിയിൽകൂടി ദീൎഘകാലം ദീൎഘദൎശനം ചെയ്തിട്ടുള്ള മഹത്തുക്കളാകുന്നു. ഇതുകൊണ്ടു് ന്യൂക്കോംബു് നിരീക്ഷണപരീക്ഷണങ്ങൾ നടത്തിയിട്ടില്ലെന്നു ആരും വിചാരിക്കേണ്ടതാവശ്യമില്ല. ശുക്രന്റെ മന്ദോച്ചഗതി ഋണരൂപമാണെന്നുള്ള പക്ഷത്തോടാണു് ഭൂരിപക്ഷക്കാരും യോജിച്ചുകാണുന്നതു്. ന്യൂക്കോംബിന്റെ അഭിപ്രായത്തിന്നു് അടിസ്ഥാനമായയുക്തികളും പ്രമാണങ്ങളും പ്രസിദ്ധീകരിച്ചുകണ്ടിട്ടുണ്ടായിരുന്നു എങ്കിൽ അതിന്റെ സാധുതാസാധുതകൾ പരീക്ഷിക്കാമായിരുന്നു. ഇപ്പോൾ അതിന്നും നിവൃത്തിയില്ലാതെയാണിരിക്കുന്നതു്.

ശുക്രന്റെമന്ദോച്ചഗതി ധനരൂപത്തിലാണെന്നും, അഥവാ, അല്ല; ഋണരൂപത്തിലാണെന്നും അല്ലെങ്കിൽ ഗതിയും, വിഗതിയും ഇല്ലെന്നും സ്വസ്ഥമായിസ്ഥിതിചെയ്യുന്നുഎന്നും മൂന്നുവിധത്തിലല്ലാതെ വാദമവതരിപ്പിക്കുവാൻ തരമില്ലെന്നാണുതോന്നുന്നതു്. ധനവും ഋണവുംകൂടിയാണെന്നു നാളെമററുചിലർ പറയുമോ എന്നറിയുന്നില്ല. ഇതുവരെ ആരും അങ്ങിനെപറഞ്ഞിട്ടില്ലെന്നാണു വിശ്വസിക്കുന്നതു്. അതുകൊണ്ടു് ആ പക്ഷത്തെവിട്ടുകളയുന്നു. ശുക്രന്റെമന്ദോച്ചഗതിയെ ഉടയരില്ലാത്തഉരുപോലെ വേദാംഗവൈതരണിയിൽ തള്ളിക്കളഞ്ഞാൽ അതു് അന്വേഷണശക്തിയുടെ ഉന്മേഷശൂന്യതയെന്നേവരികയുള്ളു. അതുകൊണ്ടാണു് അതിന്നു നമ്പരെങ്കിലും അടിച്ചുവിട്ടുകളയാമെന്നു വിചാരിക്കുന്നതു്. ശുക്രന്റെമന്ദോച്ചഗതി സ്വസ്ഥമല്ലെന്നു് കക്ഷിപ്രതികക്ഷികൾ സമ്മതിക്കുന്ന സംഗതിയാകുന്നു. അതു് സ്വസ്ഥമല്ലെന്നു സ്ഥാപിച്ചുകഴിഞ്ഞിട്ടുമുണ്ടു്. പിന്നെ ഋണമോ ധനമോ എന്നേചിന്തിക്കേണ്ടതുള്ളു. ശുക്രന്റെമന്ദോച്ചഗതി ഋണരൂപത്തിൽസ്വീകരിച്ചു് ക്രിയകൾചെയ്തുപരിശോധിച്ചു പരീക്ഷണങ്ങൾ നടത്തിയതിൽ വ്യത്യാസംകാണുന്നില്ലെന്നു് വ്യക്തമായി അറിഞ്ഞിട്ടുണ്ടു്. മിക്കവാറും പണ്ഡിതന്മാർ ആ പക്ഷത്തോടു് അനുകൂലിക്കുന്നു. ആധുനിക പാശ്ചാത്യപൌരസ്ത്യപണ്ഡിതന്മാരിൽ അധികംപേരും അതിനെഅനുകരിക്കുകയും ചെയ്യുന്നു. ഈ സ്ഥിതിക്കു് പലരും കണക്കാക്കിക്കാണുന്നതു് നല്ലകണക്കിലായിട്ടില്ലെന്നു പറയേണ്ടിയിരിക്കുന്നു. മററുഗ്രഹങ്ങളുടെ ഉച്ചഗതിഎല്ലാം ധനരൂപത്തിൽആണെന്നും അതുപോലെ ശുക്രന്റെമന്ദോച്ചഗതിയും വൎദ്ധമാനമായിട്ടല്ലാതെ വരുവാൻ തരമില്ലെന്നുംമററും അതിലുള്ള സാംഗത്യാസാംഗത്യദോഷങ്ങളെപ്പററി ലവലേശം കൂസലില്ലാതെ ഒരു സരസൻ ഏതോ ഒരു മാസികയിൽ ഒരിക്കൽ തട്ടിമൂളിച്ചിരുന്നതായിഓൎക്കുന്നു. ഈ വ്യാഖ്യാനസാഹസം വ്യാഖ്യാനത്തേക്കാൾ വ്യാഖ്യാതാവിനെപ്പററി വിസ്മയം ജനിപ്പിക്കുന്നു. പണ്ഡിതന്മാരായ പലരുടേയും അഭിപ്രായം ശുക്രമന്ദോച്ചഗതി ഋണരൂപത്തിൽ ആണെന്നുള്ളതു് അഭിന്നമായിത്തന്നെ അധികംപേരും അനുവൎത്തിച്ചുപോരുന്നു എന്നു് മുമ്പുതന്നെപറഞ്ഞുവല്ലോ? ഗ്രന്ഥകൎത്താവായ എന്റെ എളിയഅഭിപ്രായവും അങ്ങിനെതന്നെയാകുന്നു. ആരെങ്കിലും അഭിപ്രായവ്യത്യാസങ്ങളെ ഉദ്ദീപിപ്പിക്കുവാൻ ഉത്സാഹിക്കുമോ എന്നറിയുന്നില്ല. ഇതിനെക്കുറിച്ചു് ആരെങ്കിലുംതൎക്കിക്കുന്നപക്ഷം; താൎക്കികനും വയ്യാകരണനും തമ്മിൽ തൎക്കിച്ചു് താൎക്കികാഃ പശവഃ എന്നു വയ്യാകരണനും ബദലായി വയ്യാകരണാഃ തൃണവഃ എന്നുതാൎക്കികനും, തൃണവഃ ഇതികഥം എന്നു വയ്യാകരണനും പശവഃ ഇതിയഥം എന്നു താൎക്കികനും യഥമിതികഥംഎന്നു പിന്നെയും വയ്യാകരണനും കഥമിതിയഥം എന്നു സമാപ്തിയായി താൎക്കികനും പറഞ്ഞതുപോലെ വല്ലവിധത്തിലും പരിണമിക്കുമെന്നല്ലാതെ പറയുവാനോ തരംകാണുന്നില്ല.

ശുക്രമന്ദോച്ചഗതിയുടെ വാസ്തവഗ്രഹണവിഷയത്തിൽ പലരുടേയും അഭിപ്രായം വിഭിന്നമായവിധത്തിൽ കാണുന്നതു് ഒരേവസ്തുവിന്റെ ഓരോഅംശത്തെ അടിസ്ഥാനമാക്കി വിവക്ഷിതത്തെ പ്രത്യക്ഷലക്ഷ്യത്തിലെത്തിക്കുന്നതിനുള്ള വൈഷമ്യംകൊണ്ടാണെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. അല്ലാതെ ഒന്നുതെററെന്നോ മറെറാന്നു ശരിയെന്നോപറയുന്നതിന്നു് സൎവ്വതോമുഖമായിനമുക്കു ശക്തിയില്ലെന്നു പറയാവുന്നതാണു്. ഇതിൽ ശുക്രന്റെ മന്ദോച്ചഗതി ഋണരൂപത്തിലാണു് സ്വീകരിച്ചിരിക്കുന്നതെന്നു് ഇതിനുമുമ്പുതന്നെപറഞ്ഞുവല്ലോ? മന്ദസ്പഷ്ടാദിഗണിതഭാഗങ്ങളിൽ സൌകൎയ്യത്തിന്നുവേണ്ടി ശുക്രന്റെനീചവും മദ്ധ്യമം വരുത്തി ക്രിയചെയ്യേണ്ടസ്ഥാനങ്ങളിൽ സൌകൎയ്യസിദ്ധിക്കുവേണ്ടി ഉച്ചവുമാണു്ചേൎത്തിട്ടുള്ളതു്. വാസ്തവത്തിൽ ഉച്ചത്തിന്റെയും നീചത്തിന്റെയും നില രണ്ടുസ്ഥാനങ്ങളിലായിട്ടാണു്. ഉച്ചത്തിൽ 6 രാശികൂട്ടിയാൽ നീചവും, നീചത്തിൽ 6 രാശികൂട്ടിയാൽ ഉച്ചവും സിദ്ധിക്കുന്നതാണു്. നീചത്തിന്നും ഉച്ചത്തിന്നും ഒരേഅൎത്ഥമാണു് ഇതിൽ സങ്കല്പിച്ചിട്ടുള്ളതു്. അസമാനങ്ങളായരണ്ടിന്നു് ഒരേ അൎത്ഥം സങ്കല്പിച്ചിരിക്കുന്നതുകൊണ്ടു് സാധാരണക്കാർ സംഭ്രമിക്കരുതെന്നു് പ്രത്യേകം പ്രാൎത്ഥിച്ചുകൊള്ളുന്നു.

## VI

പിന്നെയുള്ള ആക്ഷേപം പരിഷ്കൃതപദ്ധതിയുടെ അവശ്യകതയിലുള്ള ആക്ഷേപത്തെയും അതിന്നുള്ള അപവാദത്തെയും ലക്ഷീകരിച്ചാകുന്നു. പുതിയ ഗണിതപദ്ധതികളും പരിഷ്കൃതപഞ്ചാംഗങ്ങളും ജ്യോതി

ശാസ്ത്രത്തിനും ധർമ്മശാസ്ത്രത്തിനും വിരുദ്ധമാണെന്നു ചിലരെല്ലാം വിളിച്ചുപറയുന്നുണ്ടു്. ഒരു പുതിയ പദ്ധതിയെ ആവിർഭവിപ്പിക്കുമ്പോൾ അതിനെക്കുറിച്ചുകൂടി അല്പം ചിലതെല്ലാം പ്രസ്താവിക്കുന്നതു് അനുചിതമായിരിക്കുമെന്നു വിചാരിക്കുന്നില്ല. ജ്യോതിഷം വേദാംഗവും, ഗണിതശാസ്ത്രം അതിന്റെ ഉപാംഗവും ഉത്തമാംഗവുമാകുന്നു. ഇതു കൊണ്ടുതന്നെയാകുന്നു ശാസ്ത്രങ്ങളെ സുഹൃൽസമ്മിതങ്ങളായി ആലങ്കാരികന്മാർ ഗണിച്ചിരിക്കുന്നതു്.

"യഥാ ശിഖാ മയൂരാണാം നാഗാനാം മണയോ യഥാ
തദ്വദ്വേദാംഗശാസ്ത്രാണാം ഗണിതം മൂർദ്ധ്നി സ്ഥിതം"

എന്നുള്ളതുകൊണ്ടു് ജ്യോതിഷത്തിൽ ഗണിതശാസ്ത്രത്തിനാണു് ഗണ്യമായ സ്ഥാനമെന്നു വരുന്നു. എന്നാൽ ഗണിതഭാഗം സൂക്ഷ്മമായില്ലെങ്കിൽ ഫലഭാഗം ശരിയാവുകയില്ലെന്നുള്ള കാര്യത്തിൽ ആർക്കും പക്ഷാന്തരമില്ല. ഗണിതഭാഗം ഏററവും സൂക്ഷ്മമാക്കിയാൽ ഫലം ഏററവും സൂക്ഷ്മമാകുമോ എന്നു ചോദിച്ചാൽ ഇല്ലെന്നുതന്നെ പറയേണ്ടിയിരിക്കുന്നു. ശാസ്ത്രംകൊണ്ടു് പ്രകൃതിയെപ്പകർത്തുകയല്ലെന്നും പ്രകൃതിസ്ഥിതിയുടെ പ്രതീതി ഉണ്ടാക്കുവാൻ ഉത്സാഹിക്കുകയാണെന്നും നാം പ്രത്യേകം ഓർത്തിരിക്കണം. ജ്യോതിഷത്തിന്റെ ജീവൻതന്നെ ഗണിതഭാഗമാണെന്നു പായുന്നതിൽ അതിശയോക്തിയും അപാകതയും ഉണ്ടെന്നു തോന്നുന്നില്ല.

സൂക്ഷ്മഗ്രഹസ്ഫുടങ്ങൾ ഗ്രഹാംശകങ്ങൾ മുതലായ ഉപകരണങ്ങൾ ഫലാദേശത്തിനു് ആവശ്യങ്ങൾ ആകുന്നു. സൂക്ഷ്മഗ്രഹസ്ഫുടങ്ങൾ എന്നു പറയുന്നതു് അനുമാനഗോചരം മാത്രമായിരുന്നാൽപോരാ, അനുഭവഗോചരംതന്നെ ആയിരിക്കണം. എണ്ണതേച്ചാൽ വാതവും നെയ്യു സേവിച്ചാൽ പിത്തവും ശമിക്കുമെന്നു വൈദ്യശാസ്ത്രജ്ഞന്മാർ സമർത്ഥിച്ചിരിക്കുന്നു. പക്ഷേ എണ്ണയ്ക്കു പകരം നെയ്യും, നെയ്യ്ക്കു പകരം എണ്ണയും ഉപയോഗിച്ചാൽ ഉണ്ടാകുന്ന വൈഷമ്യങ്ങൾ ഊഹ്യമായി ഭവിക്കുന്നു. ഇതിനെ മേൽ പ്രസ്താവിച്ചതിനോടു് ഉപമിക്കാമെന്നു തോന്നുന്നു. ഫലാദേശം ഗണിതഭാഗത്തെ ആസ്പദമാക്കിയുള്ളതാകയാൽ അതു പരിശുദ്ധമായിരിക്കണമെന്നു പറയേണ്ടതില്ലല്ലോ. ഈ തത്വത്തെ മുൻനിർത്തിയാണു് പൂർവ്വാചാര്യന്മാർ കാലാനുക്രമമായി ഗണിതപരിഷ്കരണം നടപ്പിലാക്കിയിട്ടുള്ളതു്. ഗ്രഹസ്ഥാനങ്ങൾ ഗതി മുതലായവയെല്ലാം കാലാന്തരത്തിൽ വ്യത്യാസം വരുമെന്നും അതിനെ അന്നന്നു പരിശോധിച്ചും പരീക്ഷിച്ചും സൂക്ഷ്മപ്പെടുത്തിക്കൊള്ളണമെന്നും അവർ നമ്മെ അനുസ്മരിപ്പിക്കുന്നുമുണ്ടു്. അതിൽ അതിപ്രധാനങ്ങളായ ചില വചനങ്ങളെയാണു് അടിയിൽ ചേർക്കുന്നതു്.

"യസ്മിൻ പക്ഷേ യത്ര കാലേ യേന ദൃഗ്ഗണിതൈക്യകം
ദൃശ്യതേ തേന പക്ഷേണ കുര്യാത്തിഥ്യാദിനിർണ്ണയം. (വസിഷ്ഠൻ)

പൂർവ്വാചാര്യമതേഭ്യോ യദ്യൽ ശ്രേഷ്ഠം ലഘുസ്ഫുടം ബീജം
തത്തദിഹാവികലമഹം രഹസ്യമഭ്യുദ്യതോ വക്തും (വരാഹമിഹിരൻ)

ഉക്താഭാവോ വികൃതിഃ പ്രത്യക്ഷപരീക്ഷണൈർവ്യക്തിഃ (ബൃഹൽസംഹിത–വരാഹമിഹിരൻ)

ശാസ്ത്രമാദ്യം തദേവേദം യൽ പൂർവ്വം പ്രാഹ ഭാസ്കരഃ
യുഗാനാം പരിവർത്തേന കാലഭേദോത്ര കേവലം (സൂര്യസിദ്ധാന്തം)

യസ്മിൻ കാലേ യൽ പക്ഷാനീതോ ഗ്രഹ ആകാശേ ദൃഗ്യോഗ്യസ്തസ്മിൻകാലേ തൽപക്ഷസ്യ തദ്വിഷയേ പ്രാമാണ്യപ്രതിപാദനാൽ. അത ഏവ യദാ ഗ്രഹ ആകാശേ ന സംവദതി തദൈവ തൽപക്ഷസ്യാപ്രാമാണ്യം ബീജദാനേന തദാപി തസ്യ പ്രാമാണ്യമിതി സർവ്വാഭ്യുപഗമഃ. (സിദ്ധാന്തശിരോമണി)

കർമ്മാർഹപഞ്ചാംഗസമത്വസിദ്ധ്യൈ നിശാപതേരേവമഹോപയോഗാൽ
ദൃക്സിദ്ധയേസ്യ ത്രിവിധം ഹി ബീജം തുംഗാന്തരാഖ്യാദ്യമകല്പിസൂക്ഷ്മം. (സിദ്ധാന്തദർപ്പണം)

യസ്മാദതഃ സ്പഷ്ടമിഹാഭിധാസ്യേ മധ്യസ്യ ദൃക്തുല്യതരം സ്ഫുടത്വം. (സിദ്ധാന്തശേഖരം)

ധ്യാനഗ്രഹോപദേശാൽ ബീജം ജ്ഞാത്വാ ച ദൈവജ്ഞൈഃ
തൽ സംസ്കൃതഗ്രഹേഭ്യഃ കർത്തവ്യൗ നിർണ്ണയാദേശൗ. (ബ്രഹ്മസിദ്ധാന്തം)

യാന്തി സംസാധിതാഃ ഖേടാഃ യേന ദൃഗ്ഗണിതൈക്യകം
തേന പക്ഷേണ തേ കാര്യാഃ സ്ഫുടാസ്തൽസമയോത്ഭവാഃ. (ദാമോദരപദ്ധതി)

കഥമപി യദിദം ചേൽ ഭൂരികാലേ ശ്ലഥം സ്യാൽ
മുഹുരപിപരി ലക്ഷ്യേന്ദുഗ്രഹാദൃക്ഷയോഗാൽ
സദമലഗുരുതുല്യപ്രാപ്തബോധപ്രകാശൈഃ
കഥിതസദുപപത്ത്യാ ശുദ്ധികേന്ദ്രേ പ്രചാല്യേ. (ഗണേശദൈവജ്ഞൻ)

കിം തേനാപി സുവർണ്ണേന കർണ്ണാഘാതം കരോതിയൽ
തഥാ കിം തേന ശാസ്ത്രേണ യന്നപ്രത്യക്ഷതഃ സ്ഫുടം. (ശാകല്യൻ)

ദൃഷ്ടരണൈക്യവിഹീനാഃ ഖേടാഃ സ്ഥൂലാ ന കർമ്മണാമർഹാഃ
അത ഇഹ തദർഹതായൈ താൽക്കാലികബീജവിസ്തരം വക്ഷ്യേ.'' (കുത്രചിത്)

കാലാത്യയംകൊണ്ട് ഗണിതശാസ്ത്രങ്ങളിൽ വരുന്ന വ്യത്യാസത്തെ വ്യക്തമായി ഗ്രഹിച്ചറിഞ്ഞ് കാലാനുകൂലമായി അതാതു് തൽക്കാലപ്രത്യക്ഷാനുഗുണമായി പരിഷ്കരിച്ചുകൊള്ളണമെന്നുള്ള പ്രാമാണികന്മാരായ പല ആചാര്യന്മാരുടേയും അഭിന്നമായ അഭിപ്രായങ്ങളെയാണ് മുകളിൽ ചേർത്തിരിക്കുന്നത്. ഇതിലേക്ക് ഇതിനെത്തുടർന്നുള്ളതും ഇതുപോലെ ഉള്ളതുമായ എത്ര പ്രമാണങ്ങൾ വേണമെങ്കിലും ഉദ്ധരിക്കാവുന്നതും എന്നാൽ അതിന് ഇപ്പോൾ ഇവിടെ ആവശ്യമില്ലെന്നു തോന്നുകയാൽ ഉത്സാഹിക്കാതിരുന്നിട്ടുള്ളതും ആകുന്നു. ഇത്രയുംഭാഗങ്ങൾകൊണ്ട് ഈഭാഗം വിശദമായി എന്ന് വിശ്വസിക്കുന്നു. ശാസ്ത്രജ്ഞചക്രവർത്തിമാരായ ആചാര്യന്മാരുടെ അഭിപ്രായങ്ങളിൽ വാദമുണ്ടാകുവാൻ തരമില്ലെന്നും അതിനെ എതിർകക്ഷികൾ എതിർക്കുകയില്ലെന്നും വിചാരിക്കുന്നു.

ഗണിതപരിഷ്കരണത്തിന്റെയും ശുദ്ധഗണിതത്തിന്റെയും ആവശ്യകതയെപ്പറ്റി ശ്രുതിസ്മൃതിവചനങ്ങൾ വല്ലതുമുണ്ടോ എന്നു വിചാരിക്കേണ്ടതുള്ളു. ദാക്ഷിണാത്യന്മാരിൽ ചിലർ ഗണിതപരിഷ്കരണം ധർമ്മശാസ്ത്രത്തിന് വിരുദ്ധമാണെന്ന് ശഠിക്കുന്നു. ഇതിനെക്കുറിച്ചുകൂടി ഇവിടെ ചിലതെല്ലാം പ്രസ്താവിക്കേണ്ടിയിരിക്കുന്നു.

‘‘അനിർണ്ണീതാസു തിഥിഷു ന കിഞ്ചിൽ കർമ്മ സിദ്ധ്യതി
ശ്രൗതം സ്മാർത്തം വ്രതം ദാനം യച്ചാന്യൽ കർമ്മ സിദ്ധ്യതി
നിർണ്ണീതാസു തിഥിഷ്വേവ കർമ്മകുർവീത നാന്യഥാ
നാഗവിദ്ധാ തു യാ ഷഷ്ഠീ ശിവവിദ്ധാ തു സപ്തമീ
ദശമ്യേകാദശീവിദ്ധാ നോപോഷ്യാ വ്രീകദാചന.
ജ്ഞാത്വൈവം രവിചന്ദ്രാഭ്യാം തിഥിം സ്ഫുടതരം വ്രതീ.'' (സൗരപുരാണം)

മേൽപ്രസ്താവിച്ച ജ്യോതിശ്ശാസ്ത്രപ്രമാണങ്ങളോട് സാമ്യവും സാധർമ്മ്യവുമുള്ള ആശയങ്ങൾ അതിഭംഗിയിൽ സൗരപുരാണവചനത്തിലും സംക്രമിച്ചിട്ടുള്ളതായി കാണുന്നു. ഈ സ്വല്പവരികളിൽ സ്ഫുടതരം എന്ന വാക്കിന്റെ വ്യാപ്തി കുറെ അധികമുണ്ട്. സൂക്ഷ്മചന്ദ്രഗണിതങ്ങൾഎല്ലാം സൂക്ഷ്മമായിരിക്കണമെന്നും അതനുസരിച്ച് തിഥ്യാദികൾ നിർണ്ണയിച്ചതിനുശേഷമേ വ്രതാനുഷ്ഠാനാദികൾ പാടുള്ളു എന്നും അതല്ലാതെ ചെയ്യുന്നകർമ്മങ്ങൾ നിഷ്പ്രയോജനവും നിഷിദ്ധവുമാണെന്നാണ് ഉടനടി ഉൽബുദ്ധമാകുന്നത്.

ഈ ഭാഗത്തേക്ക് മററുചില വചനങ്ങൾകൂടി ഉദ്ധരിക്കാമെന്നു വിചാരിക്കുന്നു.

‘‘അമാഗസ്തമയാദൃത്ര ദ്വിതീയം ഘടികാദ്ധ്വേൽ തത്ര യാഗം ന കുർവീത തദാ ചന്ദ്രസ്യദർശനാൽ
ദ്വിതീയാത്രിമുഹൂർത്താചേൽ പ്രതിപദ്യാപരാഹ്ണികീ അന്വാധാനം ചതുർദ്ദശ്യാം പരതഃ സോമദർശനാൽ
ദ്വിതീയാത്രിമുഹൂർത്താചേൽ പ്രതിപദ്യാപരാഹ്ണികീ ഭൂതേന്വാഹിതിരിഷ്ടിസ്സ്യാശ്വഃ പശ്ചാച്ചന്ദ്രസ്യദർശനാൽ
(അത്രത്രിമുഹൂർത്തേതി ഘടികാമാത്രസ്യോപലക്ഷണം ആദ്യവചനവിരോധാദിതി വൈദ്യനാഥദീക്ഷിതീയം)
ആദിത്യേസ്തമിതേചന്ദ്രഃ പ്രതീച്യാമുദയാദ്യദി പ്രതിപദ്യതിപത്തിഃസ്യാൽ പഞ്ചദശ്യാം യജേത്തദാ
അമാവാസ്യാസ്യ പൂർവ്വേദ്യുരദൃഷ്ടേന്ദുഃ പ്രശസ്യതേ ദൃഷ്ടചന്ദ്രേ ന കർത്തവ്യോ യാഗസ്തത്രപരേഹനി
ദൃഷ്ടചന്ദ്രദിനേചേൽ സ്യാൽ ദേവായാന്തിപരാങ്മുഖാഃ

പ്രതിപത്തിനെ അസ്തമയാൽപൂർവ്വം ഘടികാമാത്രം ദ്വിതീയാ സൽഭാവേ ചന്ദ്രസ്യദർശനാൽ തത്രയാഗോനകർത്തവ്യ ഇത്യർത്ഥഃ

അന്വാധാനം ഭൂതതിഥ്യാന്തു കുര്യാൽ
സായം ഭൗ ചേൽ സമ്പ്രവിഷ്ടാ ദ്വിതീയാ
തസ്യാം തിഥ്യാം ദർശനാൽ പ്രത്യഗിന്ദോഃ
പർവ്വണ്യുക്തോ യാഗകാലോ നിതാന്തഃ
ഇന്ദൗ നിരുപ്തേ ഹവിഷി പുരസ്താദുദിതേ വിധൗ
യദ്വൈഗുണ്യം സ്മൃതേ തസ്മിൻ പശ്ചാദപി ഹി തൽ ഭവേൽ.''

ചന്ദ്രദർശനാദർശങ്ങളെ സൂക്ഷ്മമായി അറിഞ്ഞ് ഇഷ്ടികാലവിധികൾ അനുഷ്ഠിക്കപ്പെടണമെങ്കിൽ അതിന് സൂക്ഷ്മഗണിതമല്ലാതെ മററുപാധികൾ ഒന്നും ഉള്ളതായിത്തോന്നുന്നില്ല.

‘‘ഏതദേവ ഉപോദ്ബലയതി ശ്രുതിഃ യസ്മിന്നഹനി പുരസ്താൽ പശ്ചാൽ സോമോ ന ദൃശ്യതേ തദഹർയജേത. ചന്ദ്രദർശനോപേതായാം ശുക്ലപ്രതിപദി യാഗാനുഷ്ഠാനേ പ്രായശ്ചിത്തമാഹ കാത്യായനഃ

യജനീയേഹനി സോമശ്ശേഭാവുണ്യാംബിശിഭൂശ്യതേ
തത്ര വ്യാഹൃതിഭിർഹ്ഹുത്വാ ഭാനം ദദ്യാദ്വിജാതയഃ''

തൈത്തരീയബ്രാഹ്മണത്തിൽ, കൃത്തികാസ്വഗ്നിമാദധീത. സപുനർവ്വസ്വോരഗ്നിമദധീത. സ ഉത്തരയോഃ ഫൽഗുന്യോരഗ്നിമദധീത'' ഭാഷ്യത്തിൽ "കൃത്തികാനക്ഷത്രേ ചന്ദ്രേസ്ഥിതേ പുനർവ്വസു നക്ഷത്രയോഃ ചന്ദ്രേസ്ഥിതേ'' ഇങ്ങനെയുള്ള അത്ഥങ്ങളെ എടുത്തുകാണിച്ചിരിക്കുന്നു. പുതിയ ഗണിതപ്രകാരം ഭരണിയോ രോഹിണിയോ ആയിരിക്കുമ്പോൾ പഴയ പരഹിതപദ്ധതിപ്രകാരം കാർത്തികയാണെന്ന് കണക്കാക്കി കർമ്മങ്ങൾ ചെയ്താൽ അഗ്ന്യാധാനഫലം ഉണ്ടാകുന്നതല്ലെന്നും, പ്രകൃത അനാവശ്യമായല്ലാതെ കലാശിക്കുവാൻ തരമില്ലെന്നും അനുക്തസിദ്ധമാണല്ലോ? ഇങ്ങനെയുള്ള വചനങ്ങൾ സുലഭങ്ങളാകയാൽ ഇനിയുമിവിടെ അധികം വിസ്തരിക്കുന്നില്ല.

ശ്രുതിസ്മൃതിവചനങ്ങളേയും പൂർവ്വാചാര്യന്മാരുടെ അഭിപ്രായങ്ങളേയും പുറന്തള്ളിക്കൊണ്ടും പ്രത്യക്ഷസിദ്ധങ്ങളേയും പ്രമാണങ്ങളേയും അവഗണിച്ചുകൊണ്ടും ചിലരെല്ലാം ഇന്നും പഴയ പദ്ധതികളോടുള്ള പ്രതി,, ത്തിയുടെ പ്രവൃത്തിതന്നെ കാട്ടുന്നു. വാസ്തവത്തിൽ പരഹിതഗണിതംതന്നെ എന്താണെന്നുകൂടി അല്പം പറയേണ്ടിയിരിക്കുന്നു. ആർഷസിദ്ധാന്തങ്ങളെല്ലാം കാലാതിപാതത്താൽ വ്യതിചലിച്ചു. അതിനാൽ കലിവർഷം 3601-ൽ ആര്യഭടൻ ആര്യഭടീയത്തെ അവതരിപ്പിച്ചു. ആ പദ്ധതിക്കും വ്യത്യാസം വന്നപ്പോൾ കലിവർഷം 3785-ൽ ആര്യഭടീയഭഗണങ്ങളിൽ ശകാബ്ദസംസ്കാരമെന്നറിയപ്പെടുന്ന പല സംസ്കാരങ്ങളും സൃഷ്ടിച്ച് ഉണ്ടാക്കിയിട്ടുള്ളതാണ് പരഹിതഗണിതം.

"ദൃഗ്വൈഷമ്യവശാന്മഹാസ്ഥലമിതേ കല്യബ്ദകേ നിശ്ചിത-
സ്സംസ്കാരോവിവിധൈശ്ച തഃ പരഹിതത്വം തേഷു വീതേഷ്വയം''

എന്ന് ശങ്കരാചാര്യചരിത്രത്തിലും സദ്രത്നമാലയിലും കാണുന്നതാണ് മേൽപ്രസ്താവിച്ചതിന് പ്രമാണം. ഈ പരഹിതഗണിതത്തിനും ശൈഥില്യം സംഭവിച്ചപ്പോൾ ശകവർഷം 1353-ൽ പരമേശ്വരൻനമ്പൂതിരി ഇന്നത്തെ ദൃഗ്ഗണിതം ഉണ്ടാക്കി പ്രസിദ്ധംചെയ്തു. ആ പദ്ധതിക്കും കാലാത്യയത്താൽ വ്യത്യാസം വന്നതുകൊണ്ടാണ് കേതകീജ്യോതിർഗ്ഗണിതം, ഗണിതനിർണ്ണയം, നിത്യപഞ്ചാംഗഗണിതം മുതലായവ പ്രസിദ്ധീകരിക്കേണ്ടിവന്നിട്ടുള്ളതു്. ഇപ്പോൾ ഇതിന്റെ സ്വഭാവം സാമാന്യം വ്യക്തമായി എന്ന് വിശ്വസിക്കുന്നു.

ഇന്ന് ഗണിതഭാഗവും അതിന്റെ യുക്തികളും മനസ്സിലാക്കുന്നവരും അതിനുവേണ്ടി യത്നിക്കുന്നവരും വളരെ വിരളമാകുന്നു. അങ്ങിനെയുള്ളവർ ഉണ്ടെങ്കിൽ ഞങ്ങൾ അവരെ ആത്മാർത്ഥമായി അനുമോദിക്കുന്നു. ഇന്നത്തെ ജ്യോതിഷികൾ അധികംപേരും സാംഖ്യശതവരാടികാമാത്രോപജീവികളാണെന്നുള്ളതിന് സംശയമില്ല. "ആധുനികാഃ ജ്യൗതിഷിണഃ ഫലമാത്രൈകജീവിനഃ'' എന്നുള്ള വിശാലമായ ആക്ഷേപത്തിൽ എത്രമാത്രം സാധുത്വമുണ്ടെന്നുള്ളതു് സംശയനീയമായിരുന്നാലും കേരളീയരെസംബന്ധിച്ചിടത്തോളം ഒരു പരമാർത്ഥത്തിന്റെ കണിക അതിലുണ്ടെന്നു പറയേണ്ടിയിരിക്കുന്നു. കുറ്റംപറയുവാനും കുതിരകയറുവാനും കുറികളെപ്പോലെ കുത്തിയിരിക്കുന്നവരും ഇന്ന് സർവ്വസാധാരണമായിത്തീർന്നിരിക്കുന്നു. ഇന്നും ഈവിധത്തിൽ ചിലരെല്ലാം കുറവും കുറവും പറഞ്ഞുകൊണ്ട് പഴയ പരഹിതവും ദൃക്കുംതന്നെ പഞ്ചാംഗഗണിതത്തിന് ഉപയോഗിച്ചുവരുന്നു. "നപുംസകമിതിജ്ഞാത്വാ ത്വാം പ്രതിപ്രേഷിതംമനഃതത്തുതത്രൈവരമതേഹതാപാണിനിനാവയം'' എന്ന് പാണിനി പഠിച്ചതായി പറഞ്ഞ് വിലപിച്ചവനെപ്പോലെയാണ് പല പഞ്ചാംഗക്കാർക്കും പഠിക്കാണുന്നതു്. ഈ വൈകിയ വേളയിലെങ്കിലും എല്ലാവരുടേയും ഐക്യത്തിനും ഏകപദ്ധതിപ്രകാരമുള്ള പഞ്ചാംഗപ്രസിദ്ധീകരണങ്ങൾക്കുംവേണ്ടി പ്രത്യേകം പ്രാർത്ഥിച്ചുകൊള്ളുന്നു. "യാചകാഃ ഗണകാഃ വൈദ്യാഃ സാരമേയാശ്ചകുക്കുടഃ ദൃഷ്ടമാത്രേണകുപ്യന്തി ന ജാനേ തസ്യകാരണം'' എന്നുള്ളതിനെ അന്വർത്ഥം ആക്കരുതെന്നുള്ള അഭിപ്രായവും അപേക്ഷയുംമാത്രമേ എനിക്കുള്ളൂ.

# VII

പ്രകൃതവും പുതിയപതിപ്പുമായ പ്രസ്തുത പുസ്തകത്തെപ്പറ്റിക്കൂടി അല്പം ചിലതെല്ലാം ഇനി ഇവിടെ പ്രസ്താവിക്കാം. യുക്തിക്കും സൂക്ഷ്മതയ്ക്കും ലവലേശം ഭംഗം വരാതിരിക്കുവാൻ ഇതിൽ പ്രത്യേകം ശ്രദ്ധ പതിപ്പിച്ചിട്ടുണ്ട്. ഇതിലെ ക്രിയാഘടനകൾ അനുസരിച്ച് പഴയ പതിവുപോലെ, ക, ട, പ, യാദ്യക്ഷരങ്ങൾക്കു് സംഖ്യകൾ കണക്കാക്കി വാക്യങ്ങൾ മുതലായവയുണ്ടാക്കുകയെന്നതു് വലിയ വൈഷമ്യമുള്ള വിഷയമാകുന്നു. ഓരോ ക്രിയകൾക്കും പദങ്ങളും പര്യായങ്ങളും സ്വീകരിച്ച് വളപ്പില്ലാതെ അർത്ഥവ്യാപ്തി വരുത്തുക വളരെ ഞെരുക്കമുള്ള സംഗതിയാണെന്നുള്ളതിൽ സംശയമില്ല. എന്നുതന്നെയല്ല; ദശാംശചിഹ്നങ്ങൾക്കോ ക്രിയകൾക്കോ ഒന്നും നിർദ്ദിഷ്ടസംജ്ഞകൾ നിർദ്ദേശിച്ചിട്ടുമില്ല. ഇന്നത്തെ ഗണിതവിദ്യാർത്ഥികളുംമററും പദ്യങ്ങൾ ഉരുവിട്ടു് തേന്നിക്കയോ പഠിക്കുകയോ ചെയ്യാതെ അതിനെല്ലാം കോഷ്ടകങ്ങളേയും വിവരണങ്ങളേയുമാണ് സ്വീകരിച്ചുകാണുന്നതു്. മററുചില ഗണിതഗ്രന്ഥങ്ങളിൽ കാണുന്ന പദ്യങ്ങളിലെ, വ്യംഗ്യമായ അർത്ഥങ്ങളെ വ്യക്തീകരിക്കുന്ന

തിനുവേണ്ടി ചെയ്തിരിക്കുന്ന ക്ലേശങ്ങളും, ക്രമക്കേടുകളും, പദ്യങ്ങളിൽ വരുത്തിക്കൂട്ടിയിരിക്കുന്ന വിരളമായ പദപ്രയോഗങ്ങളും വൈഷമ്യമേറിയ സന്ധികളും സമാസങ്ങളും ചേർത്തിരിക്കുന്നതു് കാണുമ്പോൾ ഇന്നത്തെ വിദ്യാർത്ഥികൾക്കു വെറുപ്പുണ്ടായേക്കും. മാത്രമല്ല, അതുരുവിട്ടു് പഠിക്കാത്ത സ്ഥിതിക്കു് ആ പ്രയത്നം പ്രയോജനരഹിതവുമാണല്ലോ?

പദങ്ങളെ നീരക്ഷീരന്യായേന ശ്ലക്ഷ്ണരീതിയിൽ പരസ്പരം ഘടിപ്പിക്കുന്നതുകൊണ്ടുള്ള സുഖവും സുഗമതയും ഗണിതശാസ്ത്രഗ്രന്ഥങ്ങളിൽ ഗണിതനിർണ്ണയത്തിലല്ലാതെ കാണുന്നില്ല. അതിന്റെ സ്വഭാവം അനിവാര്യം ആകുന്നു. എങ്ങിനെയെന്നാൽ പഞ്ചസാര മധുരിക്കുന്നതു് അനുഭവസിദ്ധം ആണെങ്കിലും എന്തുകൊണ്ടു് മധുരിക്കുന്നുവെന്നും സംഗീതം ശ്രുതി സുഖപ്രദമാണെങ്കിലും അതിലെ സ്വരതാളലയാദി നാദസമുച്ചയം എന്തുകൊണ്ടു് ശ്രവണേന്ദ്രിയരസകരമായിരിക്കുന്നു എന്നും പറയുന്നതിനു നിവൃത്തിയില്ലാത്തതുപോലെയാകുന്നു. മററു ചിലരുടെ ഗ്രന്ഥങ്ങളിൽ കാണുന്ന പദ്യങ്ങൾക്കും അവയുടെ ഗദ്യങ്ങൾക്കും തമ്മിൽ അന്യോന്യം സംബന്ധമില്ലാതെ വന്ന സംഗതി എന്നെ വല്ലാതെ വേദനിപ്പിച്ചു. അതുകൊണ്ടാണു് ഇതിൽ പദ്യങ്ങൾ വേണ്ടെന്നും വിവരണങ്ങൾ മതിയെന്നും വിചാരിപ്പാൻ കാരണം. പണ്ഡിത സാർവ്വഭൗമനായ ഗണിതനിർണ്ണയകർത്താവിനും അദ്ദേഹത്തിന്റെ ഗണിതനിർണ്ണയത്തിലും ഈവക അസ്വാരസ്യങ്ങൾ ബാധിച്ചിട്ടില്ലെന്നു് ബോദ്ധ്യം വരുന്നതിലേയ്ക്കു് അതിലെ ഓരോ പദ്യങ്ങളും മനസ്സിരുത്തി മനസ്സിലാക്കിയാൽ മതിയാകും. അദ്ദേഹത്തിന്റെ ഈ സാർവ്വഭൗമസ്ഥാനം ആർക്കും അത്ര എളുപ്പത്തിൽ ലഭിക്കപ്പെടും എന്നു വിചാരിപ്പാനും തരംകാണുന്നില്ല. അതിനു് വല്ലവരും വ്യാമോഹിക്കുന്നുണ്ടെങ്കിൽ അവരുടെ ഉദ്ദേശം അത്ര സാദ്ധ്യമല്ലെന്നു തീർത്തുപറയാവുന്നതാണ്. ഗണിതനിർണ്ണയം, ജ്യോതിർഗ്ഗണിതഗ്രന്ഥങ്ങൾക്കു് വിലയേറിയ ഒരു ഭൂഷണമാണെന്നുള്ള അഭിപ്രായത്തെ വീണ്ടും പറഞ്ഞുകൊണ്ടു് പ്രസംഗാനുപ്രസംഗമായ ഈ ഭാഗത്തെ ഇവിടെ അവസാനിപ്പിക്കുന്നു.

ഇതിൽ എല്ലാ ക്രിയകളുടെയും ഉപപത്തികളും വളരെ ഉദാഹരണങ്ങളും ചേർത്താൽ കൊള്ളാമെന്നു് ആദ്യം ഉദ്ദേശം ഉണ്ടായിരുന്നു എങ്കിലും അതിനു സമഗ്രസാഹായ്യം സിദ്ധിക്കാഞ്ഞതിൽ സഹതപിക്കുന്നു. ലളിതവും വിശാലവുമായ വിവരണം ഉള്ള നിലയ്ക്കു് വളരെ ഉദാഹരണങ്ങൾ ഉൾപ്പെടുത്തേണ്ട ആവശ്യമില്ലെന്നും തോന്നിയിട്ടുണ്ടു്. എങ്കിലും ഏററവും പ്രയാസമുള്ള എല്ലാ ക്രിയകൾക്കും ഉദാഹരണങ്ങൾ ഉൾപ്പെടുത്തിയിട്ടുമുണ്ടു്. അധികം ഉദാഹരണങ്ങളും ഛായ ശൃംഗോന്നതി മുതലായവയുടെ ക്രിയകളുംകൂടി ചേർത്താൽ ഗ്രന്ഥം വളരെ വിസ്തരവും വില വളരെ വർദ്ധമാനവുമാകുമെന്നുള്ള ഭയവും എന്നെ ഉദാസീനതയിലേയ്ക്കു വലിച്ചിഴയ്ക്കാതിരുന്നിട്ടില്ല. പുസ്തകവും വസ്തുക്കളും വളരെ വലുതും വില ദുർമ്മൂല്യമായാൽ തന്നെ ഗണിതശാസ്ത്രഗ്രന്ഥങ്ങൾക്കു് ഗണ്യമായ ഗണനകളും മററും ഉണ്ടാകാത്ത ആധുനികകാലത്തു് എന്റെ ഈ പരിശ്രമം പരിഹാസാർഹമാകാതെ ആർക്കെങ്കിലും തെല്ലുപകാരമാകുമെങ്കിൽ ഞാൻ കൃതകൃത്യനും കൃതാർത്ഥനും ആയി എന്നു പറയാം. എന്റെ അനതിചിരകാലത്തെ അനല്പവും ആയാസഭരവുമായ പരിശ്രമസിദ്ധഫലങ്ങൾ പലപ്രകാരത്തിൽ ഇതിൽ പ്രയോജനപ്പെടുത്തിയിട്ടുണ്ടു്. "യുക്തിയുക്തം വചോഗ്രാഹ്യം ബാലാദപി ശുകാദപി" എന്നുണ്ടല്ലോ? ഇതിലെ ക്രിയകളെല്ലാം പലപ്രാവശ്യം പരിശോധിച്ചും പഠിച്ചും പഠിപ്പിച്ചും പ്രായോഗികമായി പലകൊല്ലങ്ങളിലെ പഞ്ചാംഗം ഗണിച്ചും തെല്ലും തെററില്ലെന്നു നല്ല ബോദ്ധ്യം വന്നിട്ടുണ്ടു്. ഇതനുസരിച്ചാണു് ഇപ്പോൾ പ്രത്യബ്ദമുള്ള പഞ്ചാംഗങ്ങൾ പ്രസിദ്ധീകരിച്ചുകൊണ്ടിരിക്കുന്നതു്.

ഇങ്ങനെയൊരു പുസ്തകത്തെ ആവിർഭവിപ്പിക്കേണ്ടതിന്റെ ആവശ്യകതയെപ്പററി, എന്റെ അഭിവന്ദ്യ ഗുരുനാഥനായ ബ്രഹ്മശ്രീ പുരുഷോത്തമൻനമ്പൂതിരി അവർകൾ വിജ്ഞാപേക്ഷണരൂപേണ പലപ്രാവശ്യം പറഞ്ഞിട്ടുള്ളതും നിവൃത്തിയുള്ളേടത്തു് പ്രവൃത്തിരൂപത്തിൽ ഉത്സാഹിച്ചിട്ടുള്ളതുമാകുന്നു. അതുപോലെതന്നെ ശീഘ്രസ്പഷ്ടീകരണാദിക്രിയകൾ ചെയ്തുകഴിഞ്ഞു് കാണിച്ചിട്ടുള്ള സന്ദർഭങ്ങളിൽ പല കാര്യങ്ങളും പറഞ്ഞുതന്നും തെററുള്ളവ തിരുത്തിയും യുക്തികൾ പറഞ്ഞു മനസ്സിലാക്കിയും പുസ്തകം പെട്ടെന്നു പ്രസിദ്ധീകരിക്കുന്നതിനു് അനുകമ്പാമസൃണമായ അനുഗ്രഹവും ആശീർവാദവും തന്ന ജ്യോതിശ്ശാസ്ത്രപാരാവാരപാരംഗതനും ഗണിതശാസ്ത്രധർമ്മമർമ്മജ്ഞാനിയുമായ ഗണിതവിദ്വന്മണിയുടെ ആശംസകളും എനിക്കു് ആനന്ദനിർഭരിതങ്ങളാകുന്നു.

ഈ പുസ്തകത്തിന്റെ രൂപീകരണത്തിൽ, സ്വകാര്യങ്ങളേയും സ്വധർമ്മങ്ങളേയും ഉപേക്ഷിച്ചു് വളരെ അധികം ഉത്സാഹിച്ചിട്ടുള്ള ജ്യോതിർഗ്ഗണിതപണ്ഡിതനും സർവസമ്മതനും സഹൃദയാഗ്രണിയും പ്രസ്തുത പുസ്തകപരിശോധകനുമായ, പി. യു. കൃഷ്ണവാര്യർ (M. sc.) അവർകളുടെ മഹത്ത്വവും മാഹാത്മ്യവുമുള്ള അഭിപ്രായങ്ങളും ഉപദേശങ്ങളുമാണു് ഇതിനു ഉപോൽബലകമായിത്തീർന്നിട്ടുള്ളതു്. ഓരോ ക്രിയകളും ചെയ്തുകഴിഞ്ഞു കാണിച്ചിട്ടുള്ള സന്ദർഭങ്ങളിൽ ജാഗരൂകനായിത്തന്നെയിരുന്നു് അതെല്ലാം ആദ്യന്തം പരിശോധിക്കുകയും, സംശയങ്ങൾ തീർത്തുതന്നിട്ടുണ്ടെന്നുമുള്ള സംഗതി എന്റെ ഉത്സാഹത്തെ ഉദ്ദീപിപ്പിക്കുന്നതിനും ഉന്മേഷം ഉണ്ടാക്കുന്നതിനും വളരെ ഉപകരിച്ചിട്ടുണ്ടു്. ഈ, രണ്ടു ഗുരുനാഥന്മാരോടും എനിക്കുള്ള അനല്പവും അകൈതവുമായ ഭക്തിബഹുമാനാദികളും നന്ദിയും കേവലം കൃതജ്ഞതാപ്രകടനമാത്രംകൊണ്ടു് തീർക്കാവുന്നതല്ല. ഈ മഹൽശക്തികൾക്കു് പ്രപഞ്ചശക്തി പ്രശാന്തിയെ പ്രദാനംചെയ്യട്ടേയെന്നു പ്രാർത്ഥിച്ചുകൊള്ളുന്നു.

ഏതാണ്ടു് ഏഴുവർഷക്കാലമായി ദേഹഗേഹാദികാര്യങ്ങളെപ്പോലും തൃണവൽഗണിച്ചും, ആഹാരനീഹാരനിദ്രാദികൾപോലും അവശ്യം അകാലത്തിങ്കൽ ചെയ്തും ചിലപ്പോൾ ചെയ്യാതെയുമുള്ള അവിശ്രമപരിശ്ര

മത്തിൻെറ ഫലമായിട്ടാണ് ഈ പുസ്തകം വേണ്ടവിധത്തിൽ വിരചിക്കുവാൻ എനിക്കു സാധിച്ചിട്ടുള്ളത്. ധനപരമായ ക്ഷീണവും അനന്യസഹായവും ആവശ്യമുള്ള മററു സാഹചര്യങ്ങളുടെ അഭാവവും എന്നെ ഈ കാര്യത്തിൽനിന്നു വിമുഖനാക്കി പിൻതിരിപ്പിക്കുവാൻ പരികരം ബന്ധിച്ചുതുടങ്ങി. അവിടെയെല്ലാം "നിയതം കുരു കർമ്മത്വം" എന്ന ഭഗവദ്വചനമാണ് എന്നെ ഉത്സാഹഭരിതനാക്കിത്തീർത്തിട്ടുള്ളത്.

സഹകാരികളുടേയുംമററും ഏതാനും അസൂയാലുക്കളുടെ അതൃപ്തിയും ഈ പുസ്തകത്തെ അച്ചടിരാഹുവിൻെറ ഗ്രഹണത്തിൽനിന്ന് മോചിപ്പിക്കുന്നതിന് വളരെവിഷമിച്ചുഎന്ന് സങ്കടത്തോടുകൂടി പറയാതിരിപ്പാൻ തരമില്ല. ഇവരുടെനിയന്ത്രണതന്ത്രങ്ങളും ദുർമ്മന്ത്രതന്ത്രവ്യവസായവും നിരപരാധിയായ എന്നിലുള്ള ദോഷാരോപണങ്ങളും നിയതി നിശ്ചയമായും സഹിക്കുകയില്ല. "ജനോഹിയഃ കർമ്മകരോതിയാദൃശം സസർവ്വദാതാദൃശമശ്നുതേഫലം" എന്നാണെങ്കിലും ഈശ്വര! അജ്ഞരായിവർ ചെയ്യുന്ന അപരാധങ്ങൾക്കും അവിടുന്നു മാപ്പുനൽകിഅവർക്കും സൽബുദ്ധിയും സദ്യശസ്സും പ്രദാനംചെയ്യണമേഎന്ന് പ്രത്യേകം പ്രാർത്ഥിച്ചുകൊള്ളുന്നു. "സഖ്യവും വിവാഹവും വ്യവഹാരവും തനിക്കൊക്കുമൊട്ടാഭിജാത്യമെന്നവരോടുവേണം" എന്നുള്ള വിദുരവചനമാണ് വായനക്കാർ ഓർമ്മിക്കുന്നത്. എൻെറ എളിയബുദ്ധിയിലെ ചെറിയകഴിവുകൊണ്ടു നിർമ്മിച്ച ഈ പുസ്തകം വിദ്വജ്ജനങ്ങളുടെ സ്ഥാനത്ത് ലബ്ധപ്രതിഷ്ഠിതരായവരുടെ പാദങ്ങളിൽ സമർപ്പിക്കുമ്പോൾ ഇതേക്കുറിച്ചുള്ള എൻെറ കർത്തവ്യവും അവസാനിക്കുന്നു. "കൂപം തടാകമുദ്യാനം മണ്ഡപം ച പ്രപാം തഥാ സൽഗ്രന്ഥകരണം ചേതിസന്താനം സപ്തധാസ്മൃതം" എന്നുള്ളതിലെ സൽഗ്രന്ഥസന്താനവും ഇവിടെയും അവിടെയും എവിടെയും സുഖസന്ദായകമാണെന്നുള്ളതിനെ മുറുകിപ്പിടിച്ചതുകൊണ്ടുമാത്രം ഇപ്പോഴെങ്കിലും ഇതു് ഇത്രമാത്രം സാധിച്ചുവെന്നേയുള്ളൂ. ഏതായാലും സ്വധർമ്മകർമ്മങ്ങളിൽനിന്നു ഭ്രംശിക്കാതെ കർമ്മസാക്ഷിയുടെ കാരുണ്യംകൊണ്ടു് ഇത്രയുമൊക്കെയായിഎന്നു പറഞ്ഞാൽകഴിഞ്ഞല്ലോ? കാലം, കലിയും കഥകൾകാപട്യനാട്യവും കലാപങ്ങളുമാണല്ലോ? ഈശ്വരോരക്ഷതു. പ്രസാധകനും പ്രകാശകന്മാരും വളരെ കഷ്ടനഷ്ടങ്ങൾസഹിച്ചും ക്ഷമിച്ചും പ്രസിദ്ധീകരിക്കുന്ന ഈ പുസ്തകം ജ്യോതിശ്ശാസ്ത്രനഭോമണ്ഡലത്തിൽ അഭംഗമായിവിലസുമെന്നുള്ള വിശ്വാസത്തോടുകൂടി ഈ പ്രസംഗത്തെ ഇപ്പോൾ ഇവിടെ ഉപസംഹരിക്കുന്നു.

എന്നാൽ ഇതിൻെറ പ്രസിദ്ധീകരണത്തിനുവേണ്ടി ആത്മാർത്ഥമായി പരിശ്രമിച്ചിട്ടുള്ളവരുടെ പേരുകളെങ്കിലും പറയാതെ ഈ പ്രസംഗത്തെഅവസാനിപ്പിച്ചാൽ അതു് കേവലം അനുചിതമെന്നേ വരികയുള്ളൂ. ക്രിയകൾ ചെയ്യുന്നതിലുംമററും അകമഴിഞ്ഞും ആത്മാർത്ഥതയോടും സഹകരിച്ച ഗോപിനാഥവാര്യർ (വിദ്വാൻ) അവർകളോടും പ്രൂഫ് തിരുത്തുന്നതിനുംമററും സഹായിച്ചമിസ്റ്റർ, വാസുദേവൻപിള്ളഅവർകളോടും ഉള്ള അകളങ്കമായ കൃതജ്ഞതയും ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു.

അതുപോലെ ആരംഭശൂരത്വംകൊണ്ടുമാത്രം തൃപ്തിപ്പെടുന്ന ആരും ഏറെറടുക്കാത്ത പ്രസ്തുത പുസ്തകത്തിൻെറ ഭരിച്ചഅച്ചടിജോലി ഏറെറടുത്ത് പുസ്തകംപ്രസിദ്ധീകരിക്കുന്നവരും പ്രസിദ്ധീകരണാദികൾകൊണ്ടും മററും എന്നെ എപ്പോഴും സഹായിച്ചുവരുന്നവരുമായ ശ്രീരാമവിലാസംപ്രസ്സ് (മലയാളരാജ്യം) അധികൃതരോടും വിശിഷ്യ എൻ. ചന്ദ്രശേഖരൻനായർഅവർകളോടും എനിക്കുള്ള അമേയവും അമായവുമായ കൃതജ്ഞതയും ഇവിടെ ഇപ്പോൾ പ്രദർശിപ്പിച്ചുകൊള്ളുന്നു.

ഇതിൽ, എൻെറ അപാണ്ഡിത്യമോ, അജ്ഞതയോ അല്പജ്ഞതയോ അനവധാനതയോ നിമിത്തം എന്തെങ്കിലും സ്ഖലിതങ്ങൾ സംഭവിച്ചിട്ടുണ്ടെങ്കിൽ സഹൃദയന്മാർ ആവകന്യൂനതകളെ എനിക്കു ചൂണ്ടിക്കാണിച്ചുതരുവാൻ പ്രത്യേകം അപേക്ഷിച്ചുകൊള്ളുന്നു. ഇങ്ങനെയുള്ള ഒരു ഗ്രന്ഥത്തിൽ തെററുവരുന്നെങ്കിൽ അതിശയത്തിന് അവകാശമില്ല. തെററുകൾ വരാതിരിക്കുന്നുഎങ്കിൽ അതിൽമാത്രമേ അതിശയിക്കേണ്ട ആവശ്യമുള്ളൂ. അവിടെ അങ്ങിനെസംഭവിക്കുന്നപക്ഷം, അനേകം ദേവസാന്നിദ്ധ്യത്തിലും ഭൂതപ്രേതപിശാചാദികൾ വർത്തിച്ചുപോരുന്നതിനു തുല്യം എന്നുവിചാരിക്കേണ്ടതുള്ളൂ. ജ്യോതിഷത്തിനു കേളികേട്ടകേരളത്തിൽ കേരളീയ ജ്യോതിഷികളുടെ ഉപയോഗത്തെഉദ്ദേശിച്ച് ഉണ്ടാക്കിയ ഈ ഗ്രന്ഥത്തിന് ഭാരതമൊട്ടുക്കു പ്രചുരപ്രചാരമുണ്ടാകുന്നതിന് സഹൃദയന്മാരായ എല്ലാപേരുടേയും സഹായസഹകരണങ്ങളെ സാദരം അഭ്യർത്ഥിച്ചുകൊണ്ടും, ഇഷ്ടദേവനെയും ഗുരുഭഗവന്മാരുടെയും പാദപങ്കജങ്ങളെ ഭക്തിപുരസ്സരം ധ്യാനിച്ചുകൊണ്ടും, ആമുഖത്തെഅവസാനിപ്പിച്ച് ഈ ഗണിതഗ്രന്ഥത്തെ സജ്ജനസമക്ഷത്തിൽ സമർപ്പിച്ചുകൊള്ളുന്നു.

എന്ന് സജ്ജനവിധേയൻ,

പാണ്ടനാട്ടിൽ പി. ആർ. ഗോപാലവാര്യർ
പാണ്ടനാട് P. O., ചെങ്ങന്നൂർ.

പാണ്ടനാട്, ചെങ്ങന്നൂർ
7-7-1129.



## ഈ പുസ്തകത്തിൽ ചേർത്തിട്ടുള്ള അടയാളങ്ങളുടെ
## പൂർണ്ണവിവരണങ്ങൾ

S ° ′ ″ ഇതുകൾക്കു ക്രമേണ, രാശി, ഭാഗ, കല, വികല എന്നത്ഥമാകുന്നു.

+ കൂട്ടുക (ധനം) — കുറയ്ക്കുക (ഋണം) × ഗുണിക്കുക (ഗുണനചിഹ്നം)

ഇതു് ദശാംശചിഹ്നമാകുന്നു.

## ലോഗ്രിതം (ഘാതാങ്കം) ഉപയോഗിച്ചു്
## ഗുണനഹരണങ്ങൾ ചെയ്വാൻ

| | |
|---|---|
| 1-ന്റെ Log = 0 | ഇങ്ങനെ ലോഗ്രിതത്തിന്റെ |
| 10-ന്റെ ,, = 1 | കണക്കറിഞ്ഞിരിക്കണം. ഇതു |
| 100-ന്റെ ,, = 2 | പോലെ ഓരോ സ്ഥാനം കൂട്ടും |
| 1000-ന്റെ ,, = 3 | തോറും 5–6–എന്നീ ക്രമ |
| 10000-ന്റെ ,, = 4 | ത്തിനു വദ്ധിക്കും. |

അഭീഷ്ടസംഖ്യകളുടെ ലോഗ്രിതങ്ങൾ (ഘാതാങ്കങ്ങൾ) ഒന്നിച്ചുകൂട്ടി വിപരീതഘാതാങ്കം കണ്ടാൽ ഗുണനഫലം ലഭിക്കും. അഥവാ കൂട്ടിക്കിട്ടുന്നതു് ഏതിന്റെ ലോഗ്രിതമാണെന്നു നോക്കുക. അതു് ഗുണനഫലമായിരിക്കും. ഇതുപോലെ അഭീഷ്ട സംഖ്യയുടെ ഘാതാങ്കത്തിൽനിന്നു് ഹാരകസംഖ്യയുടെ ഘാതാങ്കം കുറച്ചു് വിപരീതഘാതാങ്കം കണ്ടാൽ ഹരണഫലം ലഭിക്കും. ഇവിടെയും ചാപീകരണരീതി ഉപയോഗിക്കാം.

## വർഗ്ഗിക്കുന്നതിനു്

ഇഷ്ടസംഖ്യയുടെ ഘാതാങ്കത്തെ (ലോഗ്രിതം) ഇരട്ടിച്ചു് വിപരീതഘാതാങ്കം കണ്ടാൽ വർഗ്ഗഫലം ലഭിക്കും.

## മൂലിക്കുന്നതിനു്

അഭീഷ്ടസംഖ്യയുടെ ഘാതാങ്കത്തെ രണ്ടുകൊണ്ടു് ഹരിച്ചു് (അദ്ധിച്ചു്) വിപരീതഘാതാങ്കംകണ്ടാൽ മൂലിച്ചാൽ കിട്ടുന്ന ഫലംതന്നെ കിട്ടുന്നതാണെന്നും അറിഞ്ഞുകൊള്ളണം.

ഇതുപോലെ ഗുണനഹരണങ്ങൾ വേണ്ടിവരുന്ന സ്ഥാനങ്ങളിലെല്ലാം ലോഗ്രിതം ഉപയോഗിക്കാം. പക്ഷേ വലിയ ടേബിൾ (SEVEN-FIGURE, TABLES) ആയിരിക്കേണ്ടതാണു്. അല്ലെങ്കിൽ സൂക്ഷ്മതയുണ്ടായിരിക്കുന്നതല്ല.

എന്നു്,

പി. ആർ. ഗോപാലവാര്യർ.

(പാണ്ടനാട്ടു്)

# നിത്യപഞ്ചാംഗഗണിതം

ഹരിഃ ശ്രീഗണപതയെനമഃ അവിഘ്നമസ്തു.

## മംഗളാചരണം

ശ്രീകാന്തസിന്ധുരഹരേക്ഷണദീപ്തിമന്തം
ജ്യോതിർവ്വിദാമസുമതാം കുലദൈവതഞ്ച
പാദാബ്ജഭക്തസുരഭൂരുഹമാശ്രയേഹം
വേദാർത്ഥവിഗ്രഹമഹസ്കരമബ്ജബന്ധും. 1

ക്ഷോണീസുധാശകലശാസ്ത്രികലേശമാഢ്യം
ശാസ്ത്രാർത്ഥവീക്ഷണവിചക്ഷണമാഗമജ്ഞം
വ്യാഘ്രാലയസ്ഥഗുരുഗുപ്തിഗൃഹാധിനാഥ-
മാരാധയേ ഗുരുവരം കരുണാപയോധിം. 2

യോ ഭാതി പാരശവപാർശ്വവരാഗ്രഗണ്യഃ
സംഖ്യാശതാബ്ധിഗുരുഭംഗവിഹാരലോലഃ
തം ഭാവയാമി ഭവുകപ്രമുഖാഭിപൂർണ്ണം
കൃഷ്ണം സദാ ഗണിതശാസ്ത്രസുബോധനായ. 3

വന്ദ്യാൻ ഗുരൂനപി നിജാൻ പ്രണിപത്യ നിത്യ-
മന്യാൻ കൃതീനിഹ കൃപാബലജാതബോധഃ
കുർവ്വന്നിദം സകലലോകഹിതായ സന്ത-
സ്സമ്യഗ് സമീക്ഷ്യ സകലം പരിശോധയന്തു. 4

# അദ്ധ്യായം = ൧. ചന്ദ്രഗണിതാദ്ധ്യായം

## കോഷ്ഠകം = ൧

(ച: മ: കേ) g = ചന്ദ്രമദ്ധ്യമം — ചന്ദ്രമന്ദോച്ചം

(തിഥി) D = ചന്ദ്രമദ്ധ്യമം — രവിമദ്ധ്യമം

(ര: മ: കേ) g′ = രവിമദ്ധ്യമം — രവിമന്ദോച്ചം

(വ്യഹീന്ദു) F = ചന്ദ്രമദ്ധ്യമം — രാഹു

ബ്രൗണിൻെറ ചന്ദ്രസംസ്കാരങ്ങൾ

| ക്രമ നമ്പർ | കേന്ദ്രഘടന | വാക്യങ്ങളുടെ എണ്ണം | പരമഫലഘാതാങ്കം | സ്വീകൃതസ്ഥിര രാശിവികല | പരമഫലം വികല | മേഷാദി ധനർണ്ണത |
|---|---|---|---|---|---|---|
| 1 | g | | 4·3548668 | | 22639″·5 | — |
| 2 | 2 g | | 2·8859263 | 23480 | 769″·0 | + |
| 3 | 3 g | 248 | 1·5575 | (6° 31′-20″) | 36″·1 | — |
| 4 | 4 g | | 0·2788 | | 1″·9 | + |
| 5 | 2 D - 2 g | | 3·6614719 | 4620 | 4586″·4 | — |
| 6 | 4 D - 2 g | 509 | 1·4886 | (1°-17-0″) | 30″·8 | + |
| 7 | D | | 2·0976043 | 2520 | 125″·2 | — |
| 8 | 2 D | 502 | 3·3747300 | (0°-42′-0″) | 2369″·9 | + |
| 9 | 4 D | | 1·0294 | | 10″·7 | + |
| 10 | g′ | 366 | 2·8248415 | 680 | 668″·1 | + |
| 11 | 2 g′ | | 0·8633 | (11′-20″) | 7″·3 | — |
| 12 | 2 F | 449½ | 2·6144754 | 420 (0-7′-0) | 411″·6 | — |
| 13 | g - D | 412 | 1·2480 | 240 | 17″·7 | — |
| 14 | 2 g - 2 D | | 2·3257209 | (0-4′-0) | 211″·7 | — |
| 15 | 2 D - g - g′ | 209 | 2·3138672 | 210 (0-3′-30″) | 206″·0 | + |
| 16 | 2 D + g | 125 | 2·2833012 | 200″ (0-3′-20) | 192″·0 | — |
| 17 | 2 D - g′ | 277 | 2·2177471 | 170″ (0-2′-50) | 165″·1 | — |
| 18 | g - g′ | 149 | 2·1693805 | 150″ | 147″·7 | + |
| 19 | g + g′ | 205 | 2·0402066 | 120″ | 109″·7 | — |
| 20 | 2 F - 2 D | 174 | 1·74194 | 60″ | 55″·2 | — |
| 21 | 2 F + g | 82 | 1·6542 | 50″ | 45″·1 | + |
| 22 | 2 F - g | 215 | 1·5966 | 40″ | 39″·5 | + |
| 23 | 4 D - g | 121 | 1·5843 | 40″ | 38″·4 | — |

സ്ഥിരരാശിവികലകൾ എല്ലാംകൂടി കൂട്ടിയാൽ = 33000″ (9° - 10′)

ആദ്യം കാണിച്ചിരിക്കുന്ന 23 സംസ്കാരങ്ങളിൽ, 1-ാം 2-ാം 3-ാം 4-ാം കേന്ദ്രങ്ങളെ ഏകീകരിച്ചും 5-ാം 6-ാം കേന്ദ്രങ്ങൾ ഒന്നാക്കിയും 7-ാം 8-ാം 9-ാം കേന്ദ്രങ്ങൾ ഒന്നിച്ചും 10-ാം 11-ാം കേന്ദ്രങ്ങൾ തമ്മിൽ ചേർത്തും 13-ാം 14-ാം കേന്ദ്രങ്ങൾ യോജിപ്പിച്ചുമാണ് വാക്യങ്ങൾ ഉണ്ടാക്കിയിരിക്കുന്നത്. ശേഷം കേന്ദ്രങ്ങൾ ഓരോന്നും പ്രത്യേകമാണെന്ന് ഓർത്തിരിക്കേണ്ടതാണ്. വാക്യമനുസരിച്ച് ചന്ദ്രസ്ഫുടമുണ്ടാക്കുമ്പോൾ ഏകീകരിച്ചിട്ടുള്ള കേന്ദ്രങ്ങളുടെ ആദ്യത്തെ കേന്ദ്രഘടന അനുസരിച്ചും, ശേഷമുള്ള കേന്ദ്രങ്ങളിൽ അതാതിന്റെ കേന്ദ്രഘടന അനുസരിച്ചും അങ്ങിനെ ആകെ 15-കേന്ദ്രങ്ങളാണ് ഉണ്ടാക്കേണ്ടതെന്നും അറിഞ്ഞുകൊള്ളണം. ഇരുപത്തിമൂന്നുകേന്ദ്രങ്ങളുമുണ്ടാക്കി അതാതു കേന്ദ്രത്തിന്റെ ഭുജാജ്യാവിനെ അതാതിന്റെ പരമഫലംകൊണ്ടു ഗുണിച്ച് ത്രിജ്യകൊണ്ട് ഹരിച്ചാൽ കിട്ടുന്ന ഫലത്തെ തത്തൽകേന്ദ്രങ്ങളുടെ മേഷാദി ധനൎണ്ണതയ്ക്കു തക്കവണ്ണം സ്ഥൂലചന്ദ്രമദ്ധ്യത്തിൽ സംസ്കരിച്ചാൽ ശുദ്ധചന്ദ്രസ്ഫുടം ലഭിക്കും. ഇങ്ങനെ സിദ്ധിക്കുന്ന ചന്ദ്രസ്ഫുടവും മേൽ പറയാൻപോകുംപ്രകാരം വാക്യമുപയോഗിച്ച് ക്രിയചെയ്തുകിട്ടുന്ന ചന്ദ്രസ്ഫുടവും ഒരുപോലെതന്നെ വരുന്നതാണ്.

## കോഷ്ഠകം = ൨

## ചന്ദ്രവിക്ഷേപങ്ങൾ (കേതകർ)

| ക്രമം | കേന്ദ്രഘടന | പരമഫലഘാതാങ്കം | പരമഫലം വികല | മേഷാദി ധനൎണ്ണത |
|---|---|---|---|---|
| 1) 1 | F (ചന്ദ്രസ്ഫുടം - രാഹു) | 4·1909477 | 18522″·0 | ഉത്തരം — |
| 2) a | 2 D - F | 2·72098 | 522″·6 | ഉത്തരം — |
| 3) b | F - g′ | 1·39093 | 24″·6 | ഉത്തരം — |
| 4) c | F+g′ | 1·36922 | 23″·4 | ദക്ഷിണം + |
| 5) d | 2 D - F - g′ | 1·35793 | 22″·8 | ദക്ഷിണം + |
| 6) e | F+g - 2 D | 1·64147 | 43″·8 | ദക്ഷിണം + |
| 7) f | 2 g - F | 1·39093 | 24″·6 | ഉത്തരം — |
| 8) g | 2 D+g - F | 1·48572 | 30″·6 | ദക്ഷിണം + |
| 9) h | F - g | 1·33445 | 21″·6 | ദക്ഷിണം + |

ഈ വിക്ഷേപങ്ങൾ ധനൎണ്ണരൂപത്തിലാക്കിയിട്ടില്ല. അതാതു കേന്ദ്രങ്ങളുടെ ഭുജാജ്യാവിനെ പരമഫലംകൊണ്ട് ഗുണിച്ച് ത്രിജ്യകൊണ്ട് ഹരിച്ചാൽ അതാതു കേന്ദ്രത്തിനനുസരിച്ചുള്ള വിക്ഷേപങ്ങൾ ലഭിക്കും.

# കോഷ്ഠകം = ൩.

ചന്ദ്രവാക്യങ്ങൾ. ഉപകരണം = ഇഷ്ടകേന്ദ്രസംഖ്യ

| സംഖ്യ | പ്രഥമ വാക്യങ്ങൾ | | | സംഖ്യ | പ്രഥമ വാക്യങ്ങൾ | | | സംഖ്യ | പ്രഥമ വാക്യങ്ങൾ | | | സംഖ്യ | പ്രഥമ വാക്യങ്ങൾ | | | സംഖ്യ | പ്രഥമ വാക്യങ്ങൾ | | |
|---|---|---|---|---|---|---|---|---|---|---|---|---|---|---|---|---|---|---|---|
| | ° | ′ | ″ | | ° | ′ | ″ | | ° | | ″ | | ° | ′ | ″ | | ° | ′ | ″ |
| 1 | 5 | 11 | 20 | 41 | 6 | 0 | 44 | 81 | 8 | 42 | 45 | 121 | 2 | 20 | 26 | 161 | 11 | 34 | 30 |
| 2 | 3 | 54 | 44 | 42 | 7 | 32 | 43 | 82 | 7 | 24 | 38 | 122 | 3 | 34 | 55 | 162 | 10 | 39 | 2 |
| 3 | 2 | 44 | 56 | 43 | 9 | 0 | 50 | 83 | 6 | 4 | 16 | 123 | 5 | 0 | 24 | 163 | 9 | 31 | 41 |
| 4 | 1 | 45 | 7 | 44 | 10 | 19 | 38 | 84 | 4 | 45 | 1 | 124 | 6 | 31 | 45 | 164 | 8 | 16 | 57 |
| 5 | 0 | 58 | 20 | 45 | 11 | 24 | 30 | 85 | 3 | 30 | 20 | 125 | 8 | 3 | 5 | 165 | 6 | 58 | 23 |
| 6 | 0 | 27 | 17 | 46 | 12 | 12 | 9 | 86 | 2 | 23 | 32 | 126 | 9 | 28 | 48 | 166 | 5 | 37 | 18 |
| 7 | 0 | 14 | 6 | 47 | 12 | 40 | 28 | 87 | 1 | 27 | 47 | 127 | 10 | 43 | 11 | 167 | 4 | 19 | 13 |
| 8 | 0 | 20 | 19 | 48 | 12 | 48 | 51 | 88 | 0 | 46 | 0 | 128 | 11 | 42 | 34 | 168 | 3 | 6 | 49 |
| 9 | 0 | 46 | 39 | 49 | 12 | 37 | 44 | 89 | 0 | 20 | 46 | 129 | 12 | 23 | 51 | 169 | 2 | 3 | 15 |
| 10 | 1 | 32 | 5 | 50 | 12 | 8 | 32 | 90 | 0 | 13 | 58 | 130 | 12 | 45 | 31 | 170 | 1 | 12 | 2 |
| 11 | 2 | 35 | 13 | 51 | 11 | 23 | 25 | 91 | 0 | 26 | 54 | 131 | 12 | 47 | 13 | 171 | 0 | 35 | 33 |
| 12 | 3 | 52 | 42 | 52 | 10 | 24 | 48 | 62 | 0 | 59 | 44 | 132 | 12 | 29 | 49 | 172 | 0 | 16 | 20 |
| 13 | 5 | 20 | 4 | 53 | 9 | 15 | 55 | 93 | 1 | 51 | 30 | 133 | 11 | 54 | 56 | 173 | 0 | 16 | 5 |
| 14 | 6 | 51 | 56 | 54 | 7 | 59 | 56 | 94 | 2 | 59 | 52 | 134 | 11 | 4 | 56 | 174 | 0 | 35 | 45 |
| 15 | 3 | 22 | 27 | 55 | 6 | 40 | 7 | 95 | 4 | 21 | 14 | 135 | 10 | 2 | 31 | 176 | 1 | 15 | 7 |
| 16 | 9 | 46 | 1 | 56 | 5 | 19 | 56 | 96 | 5 | 50 | 43 | 136 | 8 | 50 | 54 | 176 | 2 | 12 | 48 |
| 17 | 10 | 57 | 33 | 57 | 4 | 2 | 49 | 97 | 7 | 22 | 47 | 137 | 7 | 33 | 14 | 177 | 3 | 26 | 0 |
| 18 | 11 | 53 | 12 | 58 | 2 | 52 | 7 | 98 | 8 | 51 | 35 | 138 | 6 | 12 | 55 | 178 | 4 | 49 | 31 |
| 19 | 12 | 30 | 18 | 59 | 1 | 51 | 4 | 99 | 10 | 11 | 37 | 139 | 4 | 53 | 24 | 179 | 6 | 21 | 41 |
| 20 | 12 | 47 | 34 | 60 | 1 | 2 | 43 | 100 | 11 | 18 | 11 | 140 | 3 | 38 | 9 | 180 | 7 | 53 | 17 |
| 21 | 12 | 45 | 1 | 61 | 0 | 29 | 49 | 101 | 12 | 7 | 49 | 141 | 2 | 30 | 21 | 181 | 9 | 19 | 45 |
| 22 | 12 | 23 | 38 | 62 | 0 | 14 | 36 | 102 | 12 | 38 | 20 | 142 | 1 | 33 | 13 | 182 | 10 | 35 | 45 |
| 23 | 11 | 45 | 16 | 63 | 0 | 18 | 40 | 103 | 12 | 48 | 54 | 143 | 0 | 49 | 48 | 183 | 11 | 36 | 56 |
| 24 | 10 | 52 | 21 | 64 | 0 | 42 | 40 | 104 | 12 | 39 | 51 | 144 | 0 | 22 | 39 | 184 | 12 | 20 | 19 |
| 25 | 9 | 47 | 39 | 65 | 1 | 26 | 13 | 105 | 12 | 12 | 33 | 145 | 0 | 13 | 47 | 185 | 12 | 44 | 7 |
| 26 | 8 | 34 | 28 | 66 | 2 | 27 | 33 | 106 | 11 | 28 | 59 | 146 | 0 | 24 | 31 | 186 | 12 | 48 | 0 |
| 27 | 7 | 15 | 57 | 67 | 3 | 43 | 40 | 107 | 10 | 31 | 45 | 147 | 0 | 55 | 12 | 187 | 12 | 32 | 37 |
| 28 | 5 | 55 | 29 | 68 | 5 | 9 | 36 | 108 | 9 | 23 | 52 | 148 | 1 | 45 | 0 | 188 | 11 | 59 | 34 |
| 29 | 4 | 36 | 36 | 69 | 6 | 41 | 49 | 109 | 8 | 8 | 28 | 149 | 2 | 51 | 43 | 189 | 11 | 11 | 7 |
| 30 | 3 | 22 | 36 | 70 | 8 | 12 | 55 | 110 | 6 | 48 | 55 | 150 | 4 | 11 | 52 | 190 | 10 | 9 | 58 |
| 31 | 2 | 16 | 51 | 71 | 9 | 37 | 29 | 111 | 5 | 28 | 37 | 151 | 5 | 40 | 44 | 191 | 8 | 59 | 10 |
| 32 | 1 | 22 | 30 | 72 | 10 | 50 | 32 | 112 | 4 | 10 | 57 | 152 | 7 | 12 | 45 | 192 | 7 | 42 | 0 |
| 33 | 0 | 42 | 25 | 73 | 11 | 48 | 52 | 113 | 2 | 59 | 25 | 153 | 8 | 42 | 14 | 193 | 6 | 22 | 27 |
| 34 | 0 | 19 | 5 | 74 | 12 | 27 | 13 | 114 | 1 | 57 | 9 | 154 | 10 | 3 | 28 | 194 | 5 | 2 | 3 |
| 35 | 0 | 14 | 26 | 75 | 12 | 46 | 41 | 115 | 1 | 7 | 17 | 155 | 11 | 11 | 42 | 195 | 3 | 46 | 5 |
| 36 | 0 | 29 | 31 | 76 | 12 | 46 | 15 | 116 | 0 | 32 | 35 | 156 | 12 | 3 | 14 | 196 | 2 | 37 | 17 |
| 37 | 1 | 4 | 30 | 77 | 12 | 26 | 49 | 117 | 0 | 15 | 20 | 157 | 12 | 36 | 58 | 197 | 1 | 35 | 51 |
| 38 | 1 | 58 | 13 | 78 | 11 | 50 | 10 | 118 | 0 | 17 | 11 | 158 | 12 | 48 | 43 | 198 | 0 | 53 | 48 |
| 39 | 3 | 8 | 11 | 79 | 10 | 58 | 41 | 119 | 0 | 39 | 6 | 159 | 12 | 41 | 45 | 199 | 0 | 24 | 44 |
| 40 | 4 | 30 | 41 | 80 | 9 | 55 | 13 | 120 | 1 | 20 | 34 | 160 | 12 | 16 | 20 | 200 | 0 | 13 | 48 |

